# മലങ്കര ഇടവകപത്രിക

പുസ്തകം ൧൦] ൧൯൦൨ ഓഗസ്ത് [ലക്കം ൮

ശ്ലോകം.

തല്ലുന്നഹോ കലിനമോടു കടുത്ത ദുഷ്ട-
രെല്ലാമെടുത്തരിശമോടു പറഞ്ഞിടുന്ന,
വല്ലാത്ത നിന്ദവചനങ്ങളുമേറെയൊരീശൻ.
നല്ലോണമെന്റെ മനതാരിലുദിച്ചിടട്ടെ.

നടക്കൽ വക്കി.

---

## കീൎത്തനമാല

മനോരമ പത്രാധിപർ രാ. രാ. വറുഗീസുമാപ്പിള അവർകളാൽ ഉണ്ടാക്കപ്പെട്ട കീൎത്തനമാല എന്ന പുസ്തകത്തിന്റെ ഒരു പ്രതി അഭിപ്രായത്തിനായി ഞങ്ങൾക്കു അയച്ചുതന്നതു നന്ദിപൂൎവ്വം കൈപ്പററിയിരിക്കുന്നു.

സുറിയാനി ഭാഷയിൽ ഉള്ള ഗാനങ്ങളുടെ താല്പൎയ്യം എടുത്തു മലയാള രാഗങ്ങളിൽ ഉണ്ടാക്കപ്പെട്ടിരിക്കുന്ന ഈ കീൎത്തനങ്ങൾ, ധ്യാനവും, സ്തോത്രവും പ്രാൎത്ഥനയുമായി ഉപയോഗിപ്പാൻ വളരെ നന്നായിരിക്കുന്നു. ദൈവാരാധനയിൽ ഗാനങ്ങളുടെ പ്രയോഗം സുറിയാനിക്കാൎക്കു പണ്ടെ ഉള്ളതാകുന്നു. പലൎക്കും അതിൽ ഭ്രമവും ഉണ്ടു. പരസ്യശുശ്രൂഷയിലല്ലെങ്കിലും, കുഡുംബങ്ങളിൽ ഉപയോഗിപ്പാൻ ഇതു വളരെ ഉപയോഗമായിരിക്കും.

നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളും, മലങ്കര മല്പാൻ ദി. ശ്രീ. കോനാട്ടു മാത്തൻ കത്തനാർ അവർകളും എഴുതിയിട്ടുള്ള അഭിപ്രായങ്ങൾ താഴെ ചേൎക്കുന്നു.

### നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ എഴുത്തു.

---

നമുക്കു ഏറ്റവും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ഗീവറുഗീസു പത്രാധിപൎക്കു വാഴ്വു.

നിങ്ങൾ നമുക്കു അയച്ച കീൎത്തനമാല പുസ്തകം ഇവിടെ കിട്ടി, വളരെ സന്തോഷിക്കുന്നു. ഇവിടെ വരുന്നവരെ കാണിക്കയും പലരും തൃപ്തിപ്പെടുകയും ചെയ്യുന്നു. നിങ്ങളുടെ ഈ വേല പൊതുഗുണത്തിന്നുപകാരമായിത്തീരുന്നതാകയാൽ ദൈവം നിങ്ങൾക്കു വാഴ്വിന്റെ പ്രതിഫലം നൽകുമാറാകട്ടെ. ഇപ്രകാരമുള്ള നിങ്ങളുടെ സകലപൊതുഗുണവേലകളെയും പൂൎണ്ണപ്പെടുത്തി അവകൾ ദൈവമഹത്വത്തിന്നും പരോപകാരത്തിന്നും നിങ്ങളുടെ ഓൎമ്മയ്ക്കും ആക്കിത്തീൎപ്പാൻ

സ്നേഹത്തോടും പരിപൂൎണ്ണ ഹൃദയത്തോടും കൂടെ ദൈവത്തിന്റെ തിരുമുമ്പാകെ പ്രാൎത്ഥിക്കയും ചെയ്യുന്നു. ദൈവം നിങ്ങൾക്കു സ്വസ്ഥത തന്നു സദാ കാത്തു കുടുംബസഹിതം വാഴ്ത്തി രക്ഷിക്കുമാറാകട്ടെ.

അത്രു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല ശുദ്ധിമാന്മാരുടെയും പ്രാൎത്ഥനകളാൽതന്നെ ആമ്മീൻ.

എന്ന് ൲൪൰൧-ന കൊല്ലം ൲൮൱൬ കൎക്കടകം ൨൨-ാം നു-
കലയപുരത്തു പള്ളിയിൽ നിന്നും.

---

൲൪൰൧. കൎക്കടകം ൨൨ നു-
പാമ്പാക്കുട മദറശ്ശാ.

കീൎത്തനമാലയെന്നപുസ്തകം നിങ്ങൾ ഓൎമ്മയോടുകൂടി അയച്ചുതന്നതിനു ഞാൻ വളരെ നന്ദിപറയുന്നു. പാട്ടിന്റെ ലയങ്ങൾ ഒന്നും ഇനിക്കു അറിഞ്ഞുകൂടെങ്കിലും മുഴുവനും ഞാനൊന്നു വായിച്ചുനോക്കി; എന്റെ ബലഹീനതയുടെ അഭിപ്രായപ്രകാരം വളരെ നന്നായിരിക്കുന്നു. വളരെ മുമ്പെതന്നെ ഇങ്ങിനെ ഒരു കീൎത്തനമാല ഉണ്ടാകെണ്ടതായിരുന്നു എന്നുള്ളവിചാരത്തോടെ പല മാപ്പിള കവികളോടും ഞാൻ ആവശ്യപ്പെട്ടിരുന്നു. ആസമയം ആയവർ സമ്മതിച്ചുപറഞ്ഞെങ്കിലും പ്രവൃത്തി നിവൃത്തിയുണ്ടായില്ലാ. നിങ്ങളുടെ ഈ ശ്രമത്തെക്കുറിച്ചു അഭിമുഖമായുള്ള സംഭാഷണത്തിൽ വെച്ചു ഞാനറിഞ്ഞപ്പോൾ സുറിയാനിയിൽനിന്നു പലതും എഴുതി തരാമെന്നു നിങ്ങളുടെ നിൎബ്ബന്ധംകൂടാതെതന്നെ ഞാനും സമ്മതിച്ചതിനാൽ എന്റെ ആഗ്രഹം വെളിപ്പെടുന്നുണ്ടല്ലൊ- ആകയാൽ നിങ്ങളുടെ ഈ പ്രവൃത്തി ഇനിക്കേറ്റംസന്തോഷമായിരിക്കുന്നതിനുപുറമെ നമ്മുടെ സഭയ്ക്കും വിശ്വാസത്തിനും വളരെ ശ്രേഷ്ഠത വരുത്തുന്നതുമാകുന്നു. രസകരമായ അനേകം സംഗതികൾ ഇനിയും സുറിയാനിയിൽ നിന്നെടുത്തു പാട്ടുകൾ ആക്കുവാനുണ്ടു. അവകൾകൂടി കീൎത്തനമാക്കുവാൻ ശ്രമിക്കുന്നതു വളരെ സന്തോഷമായിരിക്കും- നിങ്ങളൊ നിങ്ങളുടെ സ്നേഹിതന്മാരിൽ ആരെങ്കിലുമൊ ഈ പാട്ടുകൾ പാടുവാൻവശമുള്ള ഒരാളിനെ സാവകാശംപോലെ ഇവിടെ അയച്ചുതന്നാൽ വലിയ ഉപകാരം. സുറിയാനിരാഗങ്ങളിൽകൂടെ ചിലതു വേണ്ടതായിരുന്നു- പഴയകാലത്തു പാട്ടുകൾമൂലം ചില ഇടൎച്ചകൾ നടപ്പാക്കുവാൻ ചിലർ ആരംഭിച്ചതു കാരണത്താൽ അത്രെ സുറിയാനിയിൽ പാട്ടുകൾ ഉണ്ടാകുവാൻ ഇടയായതു. ഈ കാലത്തും പാട്ടുകളാൽ ഇടൎച്ചയിനെ പരത്തുവാൻ ശ്രമിക്കുന്നവർ ഇല്ലാതിരിക്കുന്നില്ലാ- അതുകൊണ്ടു സുറിയാനിവിശ്വാസാചാരങ്ങളോടനുസരിച്ചു പാട്ടുകൾ മലയാള ഭാഷയിൽ ഉണ്ടാകേണ്ടതു ആവശ്യമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ- കീൎത്തിപെട്ട സുറിയാനിരാഗപ്രമാണികളായ മാർ അപ്രേം, മാർ യാക്കോബു, മാർ ബലായി മുതലായ പരിശുദ്ധ പിതാക്കന്മാർ നിങ്ങളുടെ ഈ പ്രവൃത്തിയെ സന്തോഷത്തോടെ സ്വീകരിച്ചു വാഴ്ത്തി ഫലപ്പെടുത്തുമാറാകട്ടെ

എന്നു കോനാട്ടു മല്പാൻ.

# മിശിഹാനുകരണം.

## ൧-ാം അദ്ധ്യായം.

[ലോകമായകൾ എല്ലാം നിസ്സാരമെന്നെണ്ണി മിശിഹായെ അനുഗമിക്കുന്നു.]

"എന്നെ അനുഗമിക്കുന്നവൻ അന്ധകാരത്തിൽ നടക്കെണ്ടതില്ല" എന്നു നമ്മുടെ കൎത്താവു പറഞ്ഞിരിക്കുന്നു. (യോഹ- ൮- ൧൨) നമ്മുടെ ഹൃദയത്തിന്റെ അന്ധകാരം നീങ്ങി വാസ്തവമായി ശോഭിക്കണമെങ്കിൽ മിശിഹാതമ്പുരാന്റെ ജീവിതക്രമത്തെയും നടപടികളെയും നാം അനുകരിക്കെണ്ടതാണെന്നു ഈ വചനങ്ങളാൽ താൻ നമ്മെ ഉപദേശിക്കുന്നു അതുകയാൽ യെശുമിശിഹായുടെ ജീവിതം നമ്മുടെ ധ്യാനവിഷയമാക്കുന്നതിനു നമുക്കു മുഖ്യമായി ശ്രമിക്കാം.

൨. മിശിഹാതമ്പുരാന്റെ ദിവ്യൊപദേശങ്ങൾ പുണ്യവാന്മാരുടെ സകല ഉപദേശങ്ങളെയും അതിശയിക്കുന്നവയാകുന്നു. ദൈവാത്മാവുള്ളവൻ ആരൊ അവൻ അവയിൽ നിക്ഷിപ്തമായിരിക്കുന്ന മന്നായെ കണ്ടെത്തുകയും ചെയ്യും.

എന്നാൽ മശിഹാതമ്പുരാന്റെ ആത്മാവു ഇല്ലായ്കയാൽ, അനേകർ പലപ്പൊഴും ദൈവവചനം കെട്ടിട്ടു, അതു അവരിൽ ഫലിച്ചു കാണുന്നില്ല.

മിശിഹാതമ്പുരാന്റെ വചനങ്ങളെ പൂൎണ്ണമായും അനുഭവത്തൊടുകൂടിയും ഗ്രഹിക്കണമെന്നുള്ളവൻ തന്റെ ജീവിതത്തെ മിശിഹാതമ്പുരാന്റെ ജീവിതത്തൊടു അനുരൂപമാകാൻ ശ്രമിക്കേണ്ടതാകുന്നു.

൩. നീ വിനയരഹിതനും തന്മൂലം ത്രിത്വത്തിനു അനിഷ്ടനും ആകുന്നു എങ്കിൽ ത്രിത്വത്തെക്കുറിച്ചു നീ അഗാധ ജ്ഞാനത്തൊടുകൂടെ പ്രസംഗിച്ചതുകൊണ്ടു നിനക്കു എന്തു പ്രയോജനമുള്ളു?.

വാസ്തവം പറയുന്നതായാൽ, ഒരുവന്റെ മാഹാത്മ്യമെറിയ വചനങ്ങൾ അവനെ പരിശുദ്ധനും നീതിമാനും ആക്കിതീൎക്കയില്ല. എന്നാൽ സുകൃതമായ ജീവിതത്താൽ അവൻ ദൈവത്തിനു ഇഷ്ടമുള്ളവനായി തീരുകയും ചെയ്യും.

പശ്ചാത്താപം എന്നു വെച്ചാൽ ഇന്നതാണെന്നു വ്യക്തമായി പറയാൻ അറിയണം എന്നുള്ളതിനെക്കാൾ പശ്ചാത്താപം എനിക്കു ഉണ്ടാകണം എന്നുള്ളതാണു എന്റെ മുഖ്യമായ ആഗ്രഹം.

വെദപുസ്തകം മുഴുവനും മാത്രമല്ല തത്വജ്ഞാനികളുടെ എല്ലാവരുടെയും വചനങ്ങളും നിനക്കു മനഃപാഠമാണെങ്കിലും ദൈവത്തിന്റെ സ്നെഹവും കൃപയും ഇല്ലാഞ്ഞാൽ ഇവയെല്ലാംകൊണ്ടു നിനക്കു എന്തു പ്രയോജനമുള്ളു?.

ദൈവത്തെ സ്നേഹിക്കയും അവിടത്തെ മാത്രം സെവിക്കയും ചെയ്കയെന്നുള്ളതൊഴിച്ചു ശെഷമുള്ളവയെല്ലാം "മായകളുടെ മായ സൎവ്വവും മായ" തന്നെ.

ഏറ്റവും വലുതായിട്ടുള്ള ജ്ഞാനം ഇതാകുന്നു- ലോകത്തെ നിസ്സാരമെന്നെണ്ണി സ്വൎഗ്ഗരാജ്യങ്ങളിലെക്കു തിരിയുന്നതിനാൽ തന്നെ.

തീരുന്നു! അതുകൊണ്ടു ഭക്തിയിൽ ജീവിപ്പാൻ മനസ്സു വെക്കുന്ന എല്ലാവരും നിഗളത്തിന്നു വിരോധമായി ജാഗരണം ചെയ്തു സൂക്ഷിച്ചു വേദം പറയുന്നതിനെ കേൾക്കേണം.

ദൈവത്തിന്റെ മഹത്വത്തിൽ ഓഹരി ഉണ്ടാകേണ്ടതിന്നു മനുഷ്യൻ സൃഷ്ടിക്കപ്പെട്ടു. അവൻ ദൈവത്തിന്റെ മഹത്വീകരണത്തിന്നു തന്നെത്താൻ ഏല്പിച്ചുകൊടുക്കുന്നതിനാൽ ഇതിനെ ലഭിക്കുന്നു. ദൈവത്തിന്റെ മഹത്വം മാത്രം അവനിൽ കാണപ്പെടേണ്ടതിന്നു അവൻ എത്രയും അന്വെഷിക്കുന്നുവൊ അത്രയും ഈ മഹത്വം അവന്നു ഉണ്ടാകുന്നു (ഏശാ. ൪൩. ൭, ൨൧. യോഹ. ൧൨: ൨൮: ൧൩: ൩൧, ൩൨. ൧൭: ൧, ൪, ൫; ൧കൊരി. ൧൦: ൩൧; ൨. തെസ്സ. ൧: ൧൧, ൧൨.) ദൈവം സകലവും ആയിരിപ്പാനും താൻ മാത്രം മഹത്വപ്പെടുവാനും തക്കവണ്ണം ഒരുവൻ ഏതുമില്ലാത്തവനായിരിപ്പാൻ ആഗ്രഹിച്ചുകൊണ്ടു എത്രയും തന്നെത്തന്നെ മറന്നു നഷ്ടപ്പെടുത്തുന്നുവൊ അത്രയും അവൻ ഭാഗ്യവാനായിരിക്കും.

പാപം മൂലം ഈ ഉന്നം തെറ്റിപ്പോയിരിക്കുന്നു. മനുഷ്യൻ തന്നെത്തന്നെയും അവന്റെ സ്വന്ത ഇഷ്ടത്തെയും അന്വെഷിക്കുന്നു. (റോമ. ൧: ൨൦, ൨൩) പാപം വഷളാക്കിയതിനെ തിരികെ നന്നാക്കുവാനും മനുഷ്യൻ തനിക്കുതന്നെ മരിച്ചു ദൈവത്തിന്റെ മഹത്വത്തിന്നായിട്ടു മാത്രം ജീവിക്ക എന്ന വഴിയായി അവനെ മഹത്വത്തിലെക്കു കൊണ്ടുവരുവാനും കൃപ വന്നിരിക്കുന്നു. മശിഹാ തമ്പുരാൻ അതിന്റെ ദൃഷ്ടാന്തക്കാരൻ ആകുന്നു എന്ന താഴ്മ അല്ലെങ്കിൽ വിനയം ഇതാകുന്നു. താൻ തനിച്ചു ഒന്നും വിചാരിക്കാതെ പിതാവിനെ മഹത്വപ്പെടുത്തുവാൻ തന്നെത്തന്നെ മുഴുവനായി ഏല്പിച്ചുകൊടുത്തു. „ഞാൻ എന്റെ മഹത്വത്തെ അന്വെഷിക്കുന്നില്ല" (യോഹ. ൮: ൫൦) „യേശുമശിഹായിലുള്ള ഈ ഭാവംതന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ" (ഫിലിപ്പി. ൨: ൫)

സ്വയപുകഴ്ചയിൽനിന്നു വിടുതൽ പ്രാപിപ്പാൻ വിചാരിക്കുന്നവൻ അതിനോടു പൊരുതാൽ മാത്രം പോരാ; പിന്നെയൊ നിഗളത്തെ പുറത്തിറക്കി താഴ്മയെ അകത്തിരുത്തേണം. തന്റെ വിനയത്തിന്റെ ആത്മാവു — അതെ. മശിഹായിൽ ജീവന്റെ ആത്മാവു സത്യ വിനയത്തെ നമ്മിൽ വേലചെയ്യും. „എന്തുകൊണ്ടെന്നാൽ യേശുമശിഹായിൽ ജീവന്റെ ആത്മാവിന്റെ പ്രമാണം ഇനിക്കു പാപത്തിന്റെയും മരണത്തിന്റെയും പ്രമാണത്തിൽനിന്നു സ്വാതന്ത്ര്യം വരുത്തിയിരിക്കുന്നു". (റോമ. ൮: ൨)

ഇതിലെക്കായി താൻ പ്രത്യേകം ഉപയോഗിക്കുന്ന വഴി വചനം ആകുന്നു. വചനം മൂലം നാം പാപത്തിൽനിന്നു ശുദ്ധീകരിക്കപ്പെടുകയും ദൈവത്തിന്റെ സ്നേഹംകൊണ്ടു നിറയപ്പെടുകയും ചെയ്യുന്നു. ഈ സംഗതിയെ സംബന്ധിച്ചു വചനം എന്തു പറയുന്നു എന്നു വിചാരിക്ക- ൧. അതു നിഗളത്തോടു ദൈവത്തിന്നുള്ള കോപത്തെയും അതിന്മേൽ വരുത്തുന്ന ശിക്ഷയെയും കുറിച്ചു പറയുന്നു- „കർത്താവു വിശാ

൮. അതുകൊണ്ടു നിശ്ചയമായി നശിച്ചുപോകുന്ന ധനത്തെ സമ്പാദിക്കാൻ ശ്രമിക്കയും അതിൽ ആശ്രയിക്കയും ചെയ്യുന്നതു മായയാകുന്നു.

ബഹുമാനത്തിന്നായി മോഹിക്കയും തന്നെത്താൻ ഉന്നതസ്ഥാനത്തെക്കു ഉയൎത്തുകയും ചെയ്യുന്നതു മായയാകുന്നു.

ജഡമോഹങ്ങൾക്കു വഴിപ്പെട്ടുനടക്കുന്നതും കഠിനമായ ശിക്ഷയ്ക്കു പിന്നീടു പാത്രീഭവിക്കുന്ന കാൎയ്യങ്ങളെ ഇച്ഛിക്കുന്നതും മായയാകുന്നു.

ദീൎഘായുസ്സിനെ കാംക്ഷിക്കയും അതിനെ വേണ്ടതുപോലെ കഴിച്ചുകൂട്ടാൻ ശ്രമിക്കാതിരിക്കയും ചെയ്യുന്നതു മായയാകുന്നു.

ഈ ലോക ജീവിതത്തെക്കുറിച്ചു മാത്രം ചിന്തിക്കയും വരുവാനുള്ള കാൎയ്യങ്ങളെക്കുറിച്ചു അന്വേഷിക്കാതിരിക്കയും ചെയ്യുന്നതു മായയാകുന്നു.

അതിശീഘ്രത്തിൽ കടന്നുപോകുന്നതിനെ സ്നേഹിക്കയും അനശ്വരമായ സന്തോഷം എന്നേക്കും നിലനില്ക്കുന്ന സ്ഥലത്തെക്കു ഓടി എത്താതിരിക്കയും ചെയ്യുന്നതു മായയാകുന്നു.

൯. "കാഴ്ചകൊണ്ടു കണ്ണു തൃപ്തിപ്പെടുകയാകട്ടെ കേൾവികൊണ്ടു ചെവി നിറയുകയാകട്ടെ ചെയ്യിട്ടില്ല" എന്നുള്ള ആ വാക്യത്തെ സൎവ്വദാ സ്മരിച്ചുകൊള്ളുക.

അതിനാൽ ദൃശ്യങ്ങളായ വസ്തുക്കളിൽ നിന്നു നിന്റെ ഹൃദയത്തെ പിൻവലിച്ചു അദൃശ്യങ്ങളായവയിലേക്കു തിരിയുവാൻ നീ ശ്രമിക്ക.

---

## ഒരു ധ്യാനം— (൫) താഴ്മ.

"ന്യായത്തെ ചെയ്വാനും ദയയെ സ്നേഹിപ്പാനും നിന്റെ ദൈവത്തോടുകൂടെ താഴ്മയായി നടപ്പാനും അല്ലാതെ കൎത്താവു നിന്നിൽനിന്നു ചോദിക്കുന്നതു എന്തു"— മീഖാ ൬: ൮.

അറിയുന്ന പാപങ്ങളെ വിട്ടുതിരിയുന്ന ബാല്യക്കാർ പ്രത്യേകം സൂക്ഷിക്കേണ്ടതായ മഹാവലിയ അപകടങ്ങളിൽ ഒന്നു നിഗളം അല്ലങ്കിൽ സ്വയപുകഴ്ച ആകുന്നു. ഇത്രയും ഉപായത്തിലും ഒളിച്ചിരുന്നും വേല ചെയ്യുന്ന പാപം മറ്റൊന്നുമില്ല. എല്ലാററിലും പ്രവേശിപ്പാനുള്ള കൌശലം അതിന്നു അറിയാം; നമ്മുടെ ശുശ്രൂഷകളിലും പ്രാൎത്ഥനകളിലും;— അത്രയുമല്ല നമ്മുടെ താഴ്മയിലും കൂടെ നിഗളം വലിഞ്ഞുകയറും. ലോകകാൎയ്യത്തിൽ എന്നപോലെ ആത്മകാൎയ്യത്തിലും നിഗളം ഉണ്ടാകാം. നിഗളം എന്തും തിന്നും; എവിടെയും പാൎക്കും. നിഗളത്തിന്നു വളമായി ഉപയോഗിപ്പാൻ വഹിയാത്തവണ്ണം ലോകത്തിൽ അത്ര നിസ്സാരമായിട്ടുള്ളതു ഒന്നുമില്ല എന്നപോലെ തന്നെ ആത്മസംബന്ധമായി മഹാ വിശുദ്ധിയും നിഗളം പോഷിക്കും. (൨ നാളാ. ൩൨: ൨൫, ൨ ഫ. എശാ. ൩൯: ൨. യാമി. ൪: ൧൬. ൨ കൊരി. ൧൨: ൭ വായിക്ക) എത്രയൊ ആളുകൾ ആത്മപ്രശംസക്കാരായി

സമുള്ളവരെ കാക്കുകയും, അഹങ്കാരം പ്രവൃത്തിക്കുന്നവന്നു പൂൎണ്ണമായി പകരം കൊടുക്കയും ചെയ്യുന്നു" (സങ്കീ. ൩൧: ൨൩) "ഹൃദയത്തിൽ അഹങ്കാരമുള്ള എല്ലാവനും കൎത്താവിന്നു വെറുപ്പു [ആകുന്നു] കൈയ്യോടു കൈ [ചേൎന്നാലും] അവൻ ശിക്ഷിക്കപ്പെടാതെ ഇരിക്കയില്ല" (സുഭാ. ൧൬: ൫) "തന്നെത്താൻ ഉയൎത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും" (മത്താ. ൨൩: ൧൨) "അവൻ ഹൃദയവിചാരത്തിൽ അഹങ്കരിക്കുന്നവരെ ചിതറിച്ചു" (ലൂക്കൊ. ൧. ൫൧) "ദൈവം നിഗളികളോടു എതിൎത്തുനില്ക്കുന്നു". (൧. പത്രൊ. ൫: ൫) എന്നാൽ നേരെമറിച്ചു വേദം വിനയമുള്ളവൎക്കു മഹത്വമേറിയ വാഗ്ദത്തങ്ങളെ കൊടുക്കുന്നു. (സങ്കീ. ൧൩൮: ൬; സുഭാ. ൧൧. ൨ വായിക്ക) ഞാൻ "ദുഃഖവും വിനയവുമുള്ള ആത്മാവോടുകൂടിയവനോടുകൂടെ വസിക്കുന്നു" (എശാ. ൫൭: ൧൫) "നിങ്ങളെല്ലാവരിലും ചെറിയവൻ വലിയവനാകും". "തന്നെത്താൻ താഴ്ത്തുന്നവൻ ഉയൎത്തപ്പെടുകയും ചെയ്യും'. (ലൂക്കൊ. ൯: ൪൮; ൧൪: ൧൧) മിക്കലേഖനങ്ങളിലും താഴ്മ എന്നതു ക്രിസ്ത്യാനികൾക്കുവേണ്ടിയ മുഖ്യഗുണങ്ങളിൽ ഒന്നായിട്ടു പറഞ്ഞിരിക്കുന്നു. "തമ്മിൽ ഐകമത്യമുള്ളവരായി ഉയരമുള്ളവ ചിന്തിക്കാതെ താണവയിലേക്കു ചാഞ്ഞുകൊള്ളുവിൻ". "സ്നേഹം നിഗളിക്കുന്നില്ല, ചീൎക്കുന്നില്ല". "മനോവിനയത്താൽ ഓരോരുത്തൻ മറ്റുള്ളവരെ തങ്ങളെക്കാൾ മുന്തിയവർ എന്നു എണ്ണിക്കൊള്ളുവിൻ" (രോമാ. ൧൨: ൧൬; ൧ കോറി. ൧൩: ൪ ഫിലിപ്പി. ൨: ൩) താഴ്മ എന്നതു കൎത്താവു തന്റെ ശിഷ്യന്മാരുടെ മേൽ പ്രത്യേകം പതിപ്പാൻ ആഗ്രഹിക്കുന്ന തന്റെ സ്വരൂപത്തിന്റെ ലക്ഷണം ആകുന്നു. തന്റെ ജനനം, വീണ്ടെടുപ്പു മുതലായവയുടെ മൂടു തന്റെ താഴ്മയിൽ ആകുന്നു ഇരിക്കുന്നതു. "നിങ്ങളിൽ മഹാൻ ആകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകെണം". "മനുഷ്യൻപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അനേകൎക്കുവേണ്ടി തന്റെ ജീവനെ വീണ്ടെടുപ്പിനായി കൊടുപ്പാനും വന്നപ്രകാരം തന്നെ". "കൎത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാലുകളെ കഴുകി എങ്കിൽ നിങ്ങളും തമ്മിൽ തമ്മിൽ കാലുകളെ കഴുകേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങൾക്കു ചെയ്തപ്രകാരം നിങ്ങളും ചെയ്യേണ്ടതിന്നു ഞാൻ നിങ്ങൾക്കു ദൃഷ്ടാന്തം തന്നിരിക്കുന്നു". "അവൻ കുരിശിലെ മരണത്തോളം തന്നെ അനുസരണമുള്ളവനായി തന്നെത്താൻ താഴ്ത്തുകയും ചെയ്തു" (മത്താ. ൨൦: ൨൬, ൨൮; യോഹ. ൧൩: ൧൪, ൧൫; ഫിലിപ്പി. ൨: ൮) ഈ വാക്യങ്ങളിൽ ഓരോന്നു എടുത്തു ധ്യാനിക്ക. ജീവന്റെ വൃക്ഷം പലവിധമായ വിത്തുകളെ തരുന്നു—എളിമയുംകൂടെതന്നെ.

അത്രയുമല്ല, എളിമ അല്ലെങ്കിൽ താഴ്മ എന്നതു എത്ര ഭംഗിയുള്ളതും ചേൎച്ചയുള്ളതും ദൈവത്തിന്നു എത്ര പ്രസാദമുള്ളതുമാകുന്നു. മനുഷ്യൻ ദൈവത്തിന്റെ ബഹുമാനത്തിനായി സൃഷ്ടിക്കപ്പെട്ടിരിക്കകൊണ്ടു നിനക്കു താഴ്മ ചേരുന്നതാകുന്നു എന്നു കാണുന്നില്ലയൊ! നീ എത്രയും അയോഗ്യനായ ഒരു പാപി എന്നുമുറക്കു, അതിന്നു വിരോ

ധമായി നിനക്കു ഒന്നും പറവാനില്ല. "ഇതാ, ഞാൻ ഹീനൻ ആകു
ന്നു; ഞാൻ നിന്നോടു എന്തു ഉത്തരം പറയേണ്ടു? ഞാൻ എന്റെ
കൈയ്യു എന്റെ വായിന്മേൽ വെക്കും" എന്നു യോബു പറഞ്ഞു (യോ
ബു- ൪൦: ൪) അശുദ്ധൻ അശുദ്ധൻ എന്നു എശായാ നിലവിളിച്ചു
(എശാ- ൬: ൫) ഞാൻ പാപി എന്നു പത്രോസു ഏറ്റുപറഞ്ഞു (ലൂക്-
൫: ൮) സ്വാഭാവികത്തിനടുത്ത ഞാൻ എന്നതിന്റെ മരണം മൂലം മാ
ത്രം പുതിയ ജീവനിലേക്കുള്ള വഴി കിടക്കുന്നു എന്നു അറിയുന്ന ഒ
രു വീണ്ടെടുക്കപ്പെട്ട ആത്മാവു എന്ന പാടതിക്കു നിനക്കു ഇതു ഒഴിച്ചു
കൂടാത്തതാകുന്നു എന്നു കാണുന്നില്ലയൊ? "എന്തുകൊണ്ടെന്നാൽ എ
ന്നിൽ, അതായ്തു എന്റെ ജഡത്തിൽ നല്ലതു വസിക്കുന്നില്ല എന്നു ഞാ
ൻ അറിയുന്നു" (റോമാ. ൭: ൧൮) ഞാൻ "അപ്പൊസ്തലൻ എന്നു വി
ളിക്കപ്പെടുവാൻ യോഗ്യനല്ല; എങ്കിലും ഞാൻ എന്താകുന്നുവൊ അതു
ഞാൻ ദൈവകൃപയാൽ ആകുന്നു" (൧ കോറി- ൧൫: ൯: ൧൦) സ്വൎഗ്ഗ
സ്ഥനായ പിതാവിന്റെ ഒരു പൈതൽ എന്ന മുറയ്ക്കു തന്റെ സ്നേഹ
ത്തെ വിചാരിച്ചു എത്ര നന്ദിയുള്ളവനായിരിക്കേണം! "നീ നിന്റെ
ദാസനോടു ചെയ്തുവന്ന എല്ലാ കരുണകളിലും എല്ലാ സത്യങ്ങളിലും
ഏറ്റവും ചെറുതായിട്ടുള്ളതിനും ഞാൻ യോഗ്യനല്ല"- "അപ്പോൾ
രാജാവായ ദാവീദു അകത്തു കടന്നു കൎത്താവിന്റെ മുമ്പാകെ ഇരുന്നും
കൊണ്ടു അവൻ പറഞ്ഞു: കൎത്താവായ ദൈവമെ, നീ എന്നെ ഇത്ര
ത്തോളം കൊണ്ടുവന്നതിനു ഞാൻ ആരു? എന്റെ ഭവനവും എന്തു"
(ഉല്പ- ൩൨: ൧൦; ൨ ശമു- ൭: ൧൮) ജൂബിലി നാം ഘോഷിക്കുമ്പോ
ൾ ഇങ്ങിനെ യാക്കോബിനെപ്പോലെയും ദാവീദിനെപ്പോലെയും എ
ത്രയും നന്ദിയുള്ളവരായിരുന്നാൽ കൊള്ളാം! എന്നാൽ താൻ ഇതില
ധികം നന്മ ചെയ്യും.

എന്നാൽ ഇതിലേക്കു വിശ്വാസം പ്രധാന കാൎയ്യമാകുന്നു. നി
ന്നിൽ വേല ചെയ്യുന്നതായ നിത്യജീവന്റെ ശക്തിയിൽ വിശ്വസിക്ക.
നിന്റെ ജീവനാകുന്ന മശിഹായുടെ ശക്തിയിൽ വിശ്വസിക്ക. നി
ന്നിൽ പാൎക്കുന്ന പരിശുദ്ധാത്മാവിന്റെ ശക്തിയിൽ വിശ്വസിക്ക-
നിന്റെ നിഗളത്തെ മറന്നുകളവാനൊ മറെച്ചുവെപ്പാനൊ നീ തന്നെ
അതിനെ പറിച്ചുകളവാനൊ അല്ല ശ്രമിക്കേണ്ടതു. രക്തം കഴുകയും
പരിശുദ്ധാത്മാവു ശുദ്ധീകരിക്കയും ചെയ്യുന്നു എന്നു പൂൎണ്ണ വിശ്വാസ
ത്തിൽ, അതിന്റെ ഓരൊ പ്രവൃത്തിയോടുകൂടെ ഈ പാപത്തെ ഏ
റ്റുപറക. കൎത്താവിന്റെ വചനത്തെ കേൾക്ക. "ഞാൻ സൌമ്യത
യും ഹൃദയതാഴ്മയും ഉള്ളവൻ ആകകൊണ്ടു എന്റെ നുകം നിങ്ങളി
ൽ ഏറ്റുകൊണ്ടു എങ്കൽ നിന്നു പഠിപ്പീൻ; എന്നാൽ നിങ്ങളുടെ ആ
ത്മാക്കൾക്കു ആശ്വാസം കണ്ടെത്തു" (മത്താ- ൧൧: ൨൯) തനിക്കുള്ളതു
ഒക്കെയൊടും കൂടെ താൻ നിന്റെ ജീവൻ ആകുന്നു എന്നും വിചാരി
ക്ക. തന്റെ താഴ്മ നിനക്കു താൻ തരുന്നു എന്നു വിശ്വസിച്ചു നടക്ക-
മാമോദീസാ മൂലം മശിഹായെ ഉടുത്തവരായ നാം (ഗലാത്തി- ൩:
൨൭) ആ വിശ്വാസത്തിൽ നടക്കേണ്ടതല്ലയൊ? പുതുക്കി മശിഹായെ

ഉട്ടുകേണ്ടതിന്നു താഴ്മയെ ഉടുപ്പിൻ. മശിഹാ നിങ്ങളിൽ എന്നബോധം. നിങ്ങളെ താഴ്മകൊണ്ടു നിറെക്കുന്നതാകുന്നു. കൃപ അധികം കിട്ടുവാനുള്ള വഴി ഇതുതന്നെ. ദൈവം താഴ്മയുള്ളവൎക്കു കൃപ നല്കുന്നു (൧. പത്രൊ. ൫: ൫) നമ്മുടെ കൎത്താവിന്റെ മാതാവു എത്രയും താഴ്മയുള്ളവളായിരുന്നു! അവൾക്കു എത്രയൊ കൃപ നൽകപ്പെട്ടു എന്നു നോക്കുവിൻ.

തീൎച്ചയ്ക്കു ഒരു ഗുണദോഷവും പ്രാൎത്ഥനയും—മറ്റുള്ളവരുടെ നിഗളത്തിന്നു വളമായിരിക്കുന്നതിനെ ചെയ്യരുതു. നിന്റെ നിഗളത്തിന്നു പോഷണമായി മറ്റുള്ളവർ വല്ലതും ചെയ്വാൻ സമ്മതിക്കരുതു. വല്ലവരും വല്ലതും ചെയ്യുപോരാൽ നിന്റെ നിഗളം അതിന്മേൽ പോഷിക്കാതെയിരിപ്പാൻ പ്രത്യേകം കരുതിക്കൊള്ളുക. പലൎക്കും അബദ്ധം വന്നിട്ടുണ്ടെന്നു ഓൎത്തുകൊള്ളണം. എല്ലായ്പോഴും എല്ലാററിലും ദൈവത്തിന്നുമാത്രം ബഹുമാനംകൊടുത്തുകൊള്ളുക. നീ ചെറിയവൻ എന്നു തന്നെ വിചാരിച്ചുകൊള്ളുവാൻ നിനക്കു സഹായിക്കുന്ന എല്ലാററിലും, അതു സ്നേഹിതൻമൂലമൊ ശത്രുമൂലമൊ വന്നുകഴിഞ്ഞാലും ദൈവത്തിന്നു സ്തോത്രം ചെയ്ക. നിന്റെ ബഹുമാനത്തിന്നു ചേരാഞ്ഞതിൽ ഒട്ടും പിറുപിറുക്കരുതു. ഇതു പിതാവിനെ ഭരമേല്പിക്ക: തന്റെ ബഹുമാനത്തിന്നു മാത്രം കരുതിക്കൊള്ളുക.

എന്നാൽ ക്ഷീണമൊ അവശതയൊ അവിശ്വാസമൊ താഴ്മ ആകുന്നു എന്നു വിചാരിക്കരുതു. ആഴമായ താഴ്മയും ബലമേറിയ വിശ്വാസവും ഒന്നിച്ചു പോകുന്നതാകുന്നു. "നീ എന്റെ പന്തലിന്നു കീഴെ വരുവാൻ ഞാൻ യോഗ്യനല്ല" എന്നു പറഞ്ഞ ശതാധിപനും "അതേ കൎത്താവെ, നായ്ക്കളും തങ്ങളുടെ യജമാനന്മാരുടെ മേശയിൽനിന്നു വീഴുന്ന അപ്പകഷണങ്ങളിൽനിന്നു തിന്നുന്നുണ്ടല്ലൊ" എന്നുപറഞ്ഞ സ്ത്രീയും എത്രയും താഴ്മയുള്ളവരും എന്നാൽ എത്രയും വിശ്വാസമുള്ളവരും ആയിരുന്നു (മത്താ. ൮: ൧൦; ൧൫: ൨൮) കാരണം ഇതാകുന്നു:—നാം ദൈവത്തോടു എത്രയും അടുക്കുന്നുവൊ അത്രയും നമ്മിൽ തന്നെ ചെറിയവരും, എന്നാൽ തന്നിൽ ബലവാന്മാരും ആകുന്നു. ദൈവത്തെ കുറിച്ചു ഞാൻ എത്രയും അധികം കാണുന്നുവൊ അത്രയും ഞാൻ ചെറിയവനായിതീരുകയും എന്റെ വിശ്വാസം തന്നിൽ അധികം ആഴമാകയും ചെയ്യുന്നു. ചെറിയവനായിതീരുവാൻ കണ്ണും ഹൃദയവും ദൈവത്തെകൊണ്ടുനിറയണം. ദൈവം എവിടെസകലവും ആകുന്നുവൊ അവിടെ മനുഷ്യന്നു സമയമാകട്ടെ സ്ഥലമാകട്ടെ ഇല്ല.

വാഴ്ത്തപ്പെട്ട കൎത്താവെ, നീ അത്യുന്നതങ്ങളിൽ വിശുദ്ധമുള്ളവനും മഹത്വമുള്ളവനും ആയിരിക്കെ എല്ലാവരുടെയും ദാസനായിട്ടു നിന്നെത്തന്നെ വെറുത്തു സൌമ്യതയും ഹൃദയ താഴ്മയും ഉള്ളവനായി നടന്നുവല്ലൊ. കൎത്താവെ, അതിനാൽ മനുഷ്യൻ ദൈവീകമഹത്വത്തിന്നു നന്നാ ചേൎന്നു അനുരൂപപ്പെടുന്നതായ ആ കൃപ താഴ്മ ആകുന്നു എന്നു ഞങ്ങൾ എപ്പോൾ പഠിക്കും! ഇതിനാൽ എന്നെ പഠിപ്പിക്കേണമെ! ആമ്മേൻ.

# മലയാളമിത്രത്തിന്റെ പിശകുകൾ.

[തുടൎച്ച]

മിത്രം കല്പിച്ചിട്ടുള്ള ചരിത്രാനുമാനങ്ങളിലെ അബദ്ധങ്ങളിൽ കഴിഞ്ഞപ്രാവശ്യം ചൂണ്ടിക്കാണിച്ചവയുടെ ശിഷ്ടം താഴെ പറയുന്നു.

മലങ്കര മെത്രാന്മാർ അന്ത്യോഖ്യായെ തങ്ങളുടെ തലയായി കൈക്കൊണ്ടു അധികാരം വിട്ടുകൊടുത്തിരുന്നില്ലെന്നുള്ള വാദത്തിനു തെളിവായി മിത്രം പറയുന്ന അടുത്ത യുക്തി, സഭാനവീകരണത്തിനു പാത്രിയർക്കീസിന്റെ അനുവാദം വേണമെന്നു ഡാക്ടർ ബുക്കാനാനോടു അന്നത്തെ മെത്രാൻ പറഞ്ഞില്ലെന്നാകുന്നു. മെത്രാൻ പറയാത്ത കാര്യം എന്താണെന്നു അന്വേഷിക്കുന്നതിനു മുമ്പ പറഞ്ഞ കാര്യം എന്താണെന്നു നോക്കാം. "എന്റെ സഭയുടെ നിൎമ്മലതയെയും അന്തസ്സിനെയും ഭേദപ്പെടുത്തണമെന്നു നിങ്ങൾ എന്നോടു ആവശ്യപ്പെടരുത്" എന്നാണ മെത്രാൻ ബുക്കാനാനോടു പറഞ്ഞതു. (ബുക്കാനാൻ ൩൩.) ഉപദേശവിഷയത്തിൽ നവീകരണമെ പാടില്ലെന്നു പറയുമ്പോൾ നവീകരിക്കാൻ പാത്രിയർക്കീസിന്റെ അനുവാദം വേണമെന്നു പറയേണ്ട ആവശ്യകത മനസ്സിലാക്കാൻ ഞങ്ങൾക്കു ശക്തിയില്ല. ചില അനാചാരങ്ങളെ ഭേദപ്പെടുത്താമെന്നു അദ്ദേഹം സമ്മതിച്ചതു സത്യം തന്നെ. കാനോനായിലും പള്ളിക്രമത്തിലും ഉൾപ്പെടാത്ത ആചാരങ്ങളെ കാലാനുരൂപം പരിഷ്കരിപ്പാനു പാത്രിയർക്കീസിന്റെയൊ പാപ്പായുടെയൊ അനുവാദം വേണമെന്നു ഒരു സഭയും വിചാരിക്കുന്നില്ല. അതിനു മെത്രാന്മാൎക്കു സ്വാതന്ത്ര്യമുണ്ടു. ദൃഷ്ടാന്തമായി അംഗ്ലിയാ സുറിയാനിക്കാരുടെ താലികെട്ടു ഭേദപ്പെടുത്തണമെന്നു ഡാക്ടർ ഹൊഡ്ജസ ബിഷോപ്പു അവൎകൾക്കും കൊൺഫറൻസിനും തോന്നിയാൽ അതിനു ആൎച്ചുബിഷോപ്പിന്റെയൊ പാൎലിയമെണ്ടിന്റെയൊ അനുവാദം വേണമെന്നു മിത്രം വിചാരിക്കുന്നുണ്ടൊ. അതു കിടക്കട്ടെ, പാത്രിയർക്കീസിന്റെ മേലധികാരത്തെയും യാക്കോബായ ഉപദേശത്തെയുംകുറിച്ചു മെത്രാൻ ബുക്കാനാനോടു യാതൊന്നും പറഞ്ഞില്ലെന്നു സങ്കല്പിക്കുവാൻ അവർ തമ്മിൽ ഉണ്ടായ സംഭാഷണം മുഴുവൻ എങ്ങും എഴുതിയിട്ടില്ല. പത്രാധിപർ അന്നു കൂടെ ഇല്ലായിരുന്നതാനും. എന്നാൽ പറഞ്ഞിട്ടുണ്ടെന്നാണ ഞങ്ങളുടെ തൎക്കം. എന്തെന്നാൽ സുറിയാനിക്കാരെക്കുറിച്ചു പറയുമ്പോൾ "മലയാളത്തു അന്ത്യോഖ്യാ പാത്രിയർക്കീസിനെ അംഗീകരിക്കുന്ന ൫൫. പള്ളികൾ ഉണ്ടെ"ന്നും, "അവർ സാധാരണ യാക്കോബായക്കാർ എന്നു വിളിക്കപ്പെടുന്നു" എന്നും ബുക്കാനാൻ എഴുതിയിരിക്കുന്നു. (൧൨൯-ാം പുറം ഫുട്ടനോട്ട) മെത്രാൻ പറയാതെ ഈ അറിവു അദ്ദേഹത്തിനു എങ്ങിനെ ഉണ്ടായി? മറ്റുവിധത്തിൽ ഇങ്ങനെ തെറ്റായ ഒരറിവു അദ്ദേഹത്തിനുണ്ടായി എങ്കിൽ, ഈ നാട്ടിൽ സഞ്ചരിക്കയും മെത്രാനൊടും മറ്റും സംഭാഷണം ചെയ്കയും ചെയ്തപ്പോൾ മിത്രം ധരിച്ചതുപോലെ വിപരീതവിധത്തിൽ അദ്ദേഹം മനസ്സിലാക്കുവാൻ ഇടയുണ്ടു. ഇവിടെനിന്നു തിരിച്ചുപോയതിൽപിന്നെയാണ ഈ വിധം ബുക്കാനാൻ പ്രസിദ്ധപ്പെടുത്തിയതു. അതിനാൽ മിത്രം മുൻവിധിയാൽ ഊഹിക്കുന്നതുപോലെയല്ല, ബുക്കാനാൻ വന്നകാലത്തു മെത്രാനും സഭയും അന്ത്യോഖ്യായ്ക്കു കീഴ്പ്പെട്ടവരും യാക്കോബായക്കാരും ആയിരുന്നു എന്നുള്ളതിനു മിത്രം ആശ്രയിക്കുന്ന ബുക്കാനാൻതന്നെ ഒന്നാംതരം തെളിവാകുന്നു.

൩൦. അനന്തരം, മെത്രാന്മാർ സ്വാതന്ത്ര്യക്കാർ എങ്കിലും "അന്ത്യോഖ്യാപാത്രിയർക്കീസിന്റെ അധികാരത്തിൻ കീഴു" എന്നു എഴുതുക പതിവുണ്ടായിരുന്നു എന്നും, "സഭക്കാർ ആകപ്പാടെ യാക്കോബായക്കാർ എന്നുപേരിൻപ്രകാരം വിളിക്കപ്പെട്ടിരുന്നു" എന്നും മിത്രം സമ്മതിക്കുന്നു. ഇരിക്കുന്ന കമ്പു വെട്ടുന്ന ഭോഷന്റെ സമ്മതം ഇതാ കണ്ടുകൊള്ളുവീൻ. പാത്രിയർക്കീസിന്റെ സമ്മതം കൂടാതെ ഒന്നും ചെയ്യാൻ പാടില്ലെന്നു ഒരു മെത്രാനും, മിശിഹായിൽ ഒരു സ്വഭാവവും ഒരാളും എന്നു തങ്ങൾ വിശ്വസിക്കുന്നു എന്നു വേറൊരു മെത്രാനും ലന്തക്കാൎക്കു എഴുതിയയച്ചതും പ്രധാനസംഗതികൾ പാത്രിയർക്കീസിനെ ബോധിപ്പിച്ചു അനുവാദപ്രകാരം മാത്രം ചെയ്തുവരുന്നു എന്നും അവിടന്നുവരുന്ന പുസ്തകം അനുസരിച്ചു പള്ളിക്രമം നടത്തുന്നു എന്നും വേറൊരു മെത്രാൻ മദ്രാസ് ഗവൎമ്മെണ്ടിനു എഴുതിയയച്ചതുമായ വിവരങ്ങൾ മുമ്പിൽ ഞങ്ങൾ കാണിച്ചിട്ടുണ്ടല്ലൊ. മെത്രാന്മാർ എല്ലാവരും അന്ത്യോഖ്യാ കീഴെന്നു എഴുതുകയും സഭക്കാരെ ഒട്ടുക്കു യാക്കോബ്യർ എന്നു വിളിക്കയും സഹജമായിരുന്നു എന്നു ഇപ്പോൾ മിത്രം സമ്മതിക്കയും ചെയ്യുന്നു. എന്നാലും അന്ത്യോഖ്യാക്കു കാര്യമില്ലെന്നും മലങ്കരസഭ യാക്കോബായ അല്ലായിരുന്നു എന്നും കണ്ണടച്ചു വിശ്വസിച്ചുകൊള്ള

ണ്ടെന്നു മിത്രം അനുമാനിക്കയും ചെയ്യുന്നു. ഈ അനുമാനം അംഗീകാരയോഗ്യമായിരിക്കുവാൻ മിത്രം ദയവുചെയ്തു ഒരു ഉപകാരം കൂടെ ചെയ്യേണ്ടതായിരുന്നു. അതു എന്തെന്നാൽ "കീഴു" എന്ന പദത്തിനു "മേൽ" എന്നൊ "സമയം" എന്നൊ അർത്ഥം കൊടുക്കുന്ന ഒരു നിഘണ്ടുവും, ക്രിസ്തുവിൽ ഏകസ്വഭാവമെന്നു പറയുന്നതു നെസ്തോറിന്റെ വിശ്വാസമാണെന്നു കാണിക്കുന്ന ഒരു സഭാചരിത്രവും മുൻതീർത്തി വച്ചു പ്രസിദ്ധപ്പെടുത്തണം. ബുദ്ധിയുള്ളവനായിരുന്നു എങ്കിൽ ഈ രണ്ടു സംഗതികളും നടത്തീട്ടേ ഈ ഭോഷന്റെ സമ്മതം വേടിക്കാൻ പുറപ്പെടേണ്ടതായിരുന്നു. എന്നാൽ ഇപ്പോൾ ഉള്ള നിഘണ്ടുവും ചരിത്രവും പ്രകാരം "കീഴു" എന്ന പദത്തിനു കീഴു എന്നുതന്നെയും ഏകസ്വഭാവ വിശ്വാസം യാക്കോബായ വിശ്വാസമെന്നും മാത്രമെ മനുഷ്യർക്കു വിശ്വസിപ്പാൻ പാടുള്ളു. മലയാളമിത്രം മൃഗങ്ങളുടെ വായ്ക്കു പ്രസിദ്ധപ്പെടുത്തുന്ന പത്രമാണെങ്കിൽ ഈ യുക്തി മതിയാകും.

൫൦. നെസ്തോർ മെത്രാന്മാരുടെ പെരുനാളുകൾ കഴിച്ചുവരുന്നു എന്നു വേറൊരു യുക്തി മിത്രം പറയുന്നു. യാക്കോബായക്കാരുടെ "തക്സാ വരാവു" എന്നു വിശ്വാസയോഗ്യമായ ചരിത്രരേഖയുള്ളതെന്നും മിത്രം സമ്മതിക്കുന്ന കാലങ്ങളിൽ ആകപ്പാടെ കോട്ടയത്തു ചെറിയപള്ളിയിൽ ഒരു ഗബ്രിയേലിന്റെ ചാത്തം കഴിച്ചുവന്നതുമാത്രമെ ഇതിലേക്കു ദൃഷ്ടാന്തമായി പറവാൻ മിത്രത്താൽ സാധിക്കയുള്ളു. നേരെമറിച്ചു. കോതമംഗലം, പറവൂർ, മുളന്തുരുത്തി, കണ്ടനാട, ചെങ്ങന്നൂർ മുതലായ പല പള്ളികളിൽ അനേകം പരദേശയാക്കോബായ മെത്രാന്മാരുടെ ചാത്തം കഴിച്ചുവരുന്ന വിവരം മിത്രം കേട്ടിട്ടില്ലെങ്കിൽ ഇനിയെങ്കിലും തിരക്കി അറിയട്ടെ. മാരാമണ്ണുപള്ളിയിലും കുറച്ചുകാലം മുമ്പുവരെ ഒരു ബെസെലിയോസിന്റെ ചാത്തം കഴിച്ചുവന്നിട്ടില്ലയൊ എന്നുകൂടെ തിരക്കട്ടെ. ഇനി ഗബ്രിയേലിന്റെ ചാത്തം കഴിച്ചതുതന്നെ എന്തു അർത്ഥത്തിൽ ആയിരുന്നു എന്നറിവാൻ ഞങ്ങളുടെ തെളിവു കേണ്ടാ, ഈ നാട്ടിൽ ആദ്യം വന്ന മിഷ്യനറിമാരിൽ ഒരുവനായിരുന്ന ഫെൻസായ്പിനോടു ചോദിക്കാം. അദ്ദേഹം എന്തുത്തരം പറയുമെന്നു കേൾക്കട്ടെ. ഗബ്രിയേൽ അന്ത്യോഖ്യായിൽനിന്നു വന്ന ആൾ ആണെന്നുള്ള വിശ്വാസത്തിന്മേൽ ചാത്തം കഴിച്ചുവന്നതാണെന്നു സായ്പു പറഞ്ഞുവരും (ഫൈററവുസിന്റെ ചരിത്രം ൩൬൨-ാം പുറം) ഗബ്രിയേലിനെക്കുറിച്ചു സുറിയാനിക്കാരിൽ ചിലർ ഇങ്ങനെ വിശ്വസിച്ചതും കാരണംകൂടാതെയല്ല. എന്തെന്നാൽ അദ്ദേഹം എല്ലാ ആചാരമര്യാദകളിലും നെസ്തോർ ക്രമം വിട്ടു അന്ത്യോഖ്യാ ക്രമപ്രകാരം നടത്തിയിരുന്നതിനാൽ ഈ ബോദ്ധ്യം ജനങ്ങളിൽ വരുത്തി. (ഹവു. ൨. വാല്യം ൩൬൫)

൫൧. യാക്കോബായ തത്വത്തെ നിഷേധിപ്പാൻ മിത്രം കൊണ്ടുവന്നിരിക്കുന്ന പിന്നത്തെ ലക്ഷ്യങ്ങൾ, പട്ടക്കാരുടെ വെള്ള ഉടുപ്പും, ക്ഷൗരം മുതലായവയുമാണ. യാക്കോബാ ഉപദേശം ഉടുപ്പിന്റെ നിറത്തിലും രോമത്തിലും മീശയിലും ആണെന്നു വിചാരിക്കുന്ന മിത്രപത്രാധിപർ താലികെട്ടിൽ അംഗ്ലിയാ ഉപദേശം സ്ഥാപിച്ചിരിക്കുന്നു എന്നു സ്മരിക്കുമ്പോൾ ഞങ്ങൾ ഈ യുക്തിക്കു സമാധാനം പറഞ്ഞാൽ മതിയാകും.

൫൨. ഇനി ഞങ്ങൾ വിചാരിച്ചിട്ടില്ലാത്ത ഒരു പുതിയ തെളിവു മിത്രം കൊണ്ടുവന്നിരിക്കുന്നു. ബുക്കാനാൻസായ്പ ഇവിടെനിന്നു കൊണ്ടുപോയ കയ്യെഴുത്തുവേദപുസ്തകത്തിൽ ഞായറാഴ്ചയിലെയും പെരുനാളുകളിലെയും വായനക്കുറിപ്പുകൾ ഉള്ളവയിൽ യാക്കോബായക്കാരുടെ പ്രത്യേക പെരുനാളുകൾക്കു ഒന്നിനും കുറിപ്പില്ലെന്നും അതുകൊണ്ടു ഈ പുസ്തകം ഉത്ഭവിക്കയും ഉപയോഗിക്കയും ചെയ്ത കാലത്തു ഇവിടത്തെ സഭ യാക്കോബായ അല്ലായിരുന്നു എന്നുമാണ മിത്രം ഘോഷിക്കുന്നതു. ഭേഷ്! ഭേഷ്! ഇത്ര നല്ല ഒരു ലക്ഷ്യം ഞങ്ങൾക്കു വെളിപ്പെടുത്തിത്തന്നതിനു "മഹാരാജമാന്യരാജശ്രീ, മലയാളമിത്രപത്രാധിപർ അവർകൾക്കു മൂന്നു സന്തോഷം, ഹുറാ, ഹുറാ" എന്നു ഞങ്ങൾ നന്ദി പറഞ്ഞുകൊള്ളുന്നു. ഈ പുസ്തകം മിത്രമതപ്രകാരമുള്ള തക്സാ യാക്കോബായ വരവിനും പോർത്തുഗീസുകാലത്തിനും വളരെമുമ്പെതന്നെ മലയാളത്തുണ്ടായിരുന്ന സഭ ഉപയോഗിച്ചുവന്നതും അന്നത്തെ വിശ്വാസരീതിക്കു അനുരൂപമായി വായനക്കുറിപ്പു പതിച്ചതും ആണെന്നു മിത്രം വാദിക്കുന്നുവല്ലൊ. പുസ്തകത്തിനു ചരിത്രക്കാർ മതിക്കുന്ന വയസ്സു ൫൦൦ സംവത്സരമാണ. ഞങ്ങൾ ൫൦൦൦ സംവത്സരത്തോളം ഇതിനെ സൂക്ഷിച്ചു എന്നു പറഞ്ഞാണ ഈ പുസ്തകം സായ്പിനു മെത്രാൻ കൊടുത്തതു. (ബുക്കാനാൻ ൫൩൧) ആ സ്ഥിതിക്കു ക്രിസ്താബ്ദം ൯൦൦-ാമാണ്ടിടക്കും അതിനുപിമ്പും മലങ്കരസഭയിലെ ഉപദേശം ഇതുകൊണ്ടു സങ്കല്പിക്കാമെന്നാണ മിത്രം അഭിപ്രായപ്പെടുന്നതു. ആ കാലം മിത്രചരിത്ര

കാരം നെസ്തോറിയരുടെ ഭരണവും ഉപദേശവും നടന്നുകൊണ്ടിരുന്നകാലമായിരുന്നതിനാൽ നെസ്തോറിയക്കാരുടെ പ്രത്യേക പെരുനാളുകളുടെ കുറിപ്പുകൾ ഇരിക്കേണ്ടതാണ്. എത്ര ഉണ്ടെന്നു മിത്രം പറഞ്ഞുതരാമൊ. നെസ്തോറിയക്കാരുടെ പെരുനാളുകളുടെയും ഞായറാഴ്ചകളുടെയും പേരുകളും പട്ടികയും എ. ജെ. മക്ലീൻ എന്നയാളാൽ ഉണ്ടാക്കപ്പെട്ട "കിഴക്കെ കാതോലിക്കാമാരും ജനവും" (കാതോലിക്കൊസ ഓഫ് ദി ഈസ്റ്റ് ആൻ ഹിസ് പീപ്പിൾ) എന്ന പുസ്തകത്തിന്റെ അവസാനഭാഗത്തു ഉണ്ട്. അതിൽ നെസ്തോറിയക്കാരുടെ പ്രത്യേക പെരുനാളുകളായി പറയുന്നവയിൽ ഒന്നിന്റെങ്കിലും ഈ പഴയ സുറിയാനി വേദപുസ്തകത്തിൽ കുറിപ്പു കാണിച്ചുതരാമൊ?. നെസ്തോറിയക്കാർ അവരുടെ സംഘത്തിന്റെ സ്ഥാപകനായ നെസ്തോറിന്റെ പെരുനാൾ കൊണ്ടാടുന്നതു ദെനഹായിക്കു പിമ്പു വരുന്ന നാലാം ഞായറാഴ്ച കഴിഞ്ഞുള്ള വെള്ളിയാഴ്ചയാണെന്നു മേല്പറഞ്ഞ പട്ടികയിൽ കാണുന്നു. ഈ പെരുനാളിന്റെ വായനതന്നെ പത്രാധിപരെ ആ സാധുവിനെ കുടുക്കിൽ അകപ്പെടുത്തിയ "വിശ്വാസയോഗ്യനായ" നശീകരണകർത്താവിനാലും കാണിച്ചുതരുവാൻ ഞങ്ങൾ പോരുവിളിക്കുന്നു. വിവാദ വേദപുസ്തകത്തിൽ നെസ്തോറിന്റെതു ഒന്നുമില്ലെന്നു മാത്രമല്ല അതു യാക്കോബായയാണെന്നു കൂടെ ഞങ്ങൾ കാണിക്കാം. "ദൈവമാതാവ്" എന്ന പേർ നെസ്തോറിയക്കു വെറുപ്പുള്ള ഒരു പേരാണെന്നു മിത്രം തെളിവു ആവശ്യപ്പെടാതെ സമ്മതിക്കാം. ഈ പുസ്തകത്തിൽ ഈ പേരോടു കൂടി ൨൦-ൽ കുറയാതെ സ്ഥലങ്ങളിൽ കുറിപ്പുകൾ ഉണ്ട്. അപ്പോൾ ൫൦൦-ാമാണ്ടുമുതൽ ഈ പുസ്തകം ഉപയോഗിച്ചവർ നെസ്തോർ വിശ്വാസികൾ ആകുവാൻ പാടില്ലെന്നു തീർച്ചയാണ്. അപ്പോൾ ഇതു ആ കാലത്തു അനുഗ്രഹിക്കപ്പെട്ട കന്യകയെ ദൈവമാതാവു എന്നു വിളിച്ചുവന്ന ഒരുസഭക്കാർ ഉപയോഗിച്ചതായിരിക്കണം. അതു റോമായായിരിപ്പാൻ പാടില്ലാ, അംഗ്ലിയായുമല്ല, യൌനായക്കാരും അർമ്മനായക്കാരുമല്ല, ഇവരാരും ആ കാലങ്ങളിൽ ഇങ്ങോട്ടു തിരിഞ്ഞു നോക്കിയിട്ടില്ല. യാക്കോബായക്കാർ അല്ലെങ്കിൽ ആരാണെന്നു മിത്രം പറഞ്ഞുതരട്ടെ. അതും പോകട്ടെ, യാക്കോബായക്കാർക്കു ആണ്ടടക്കമുള്ള ഞായറാഴ്ചകൾക്കു പ്രത്യേക പേരുകളും ആ പേരുംപ്രകാരം വായനക്കുറിപ്പും ഉണ്ട്. മിത്രത്തെ മനസ്സിലാക്കുവാൻവേണ്ടി ഞായറാഴ്ചകളുടെ ചില പേരുകൾ പറയാം. കൂദോശ് ഈത്തോ, ഹൂദോസ് ഈത്തോ, കോഹനെ, ആനീദെ. ഇത്യാദികൾ ആണ്. ഈ പേരുകളിൻപ്രകാരം നമ്മുടെ പുസ്തകത്തിൽ കുറിപ്പുകൾ കാണുന്നു. അവ യാക്കോബായക്കാരുടേതു അല്ലെങ്കിൽ ആരുടേതു? നെസ്തോറിന്റേതല്ലെന്നു മേൽ വിവരം പറഞ്ഞ പുസ്തകത്തിൽ കാണുന്ന പട്ടികകൊണ്ടറിയാം. പിന്നെയും വലിയനോമ്പിൽ ഞായറാഴ്ച ഒഴിച്ചാൽ ശനിയാഴ്ചകളിലും പാതിയിലും നാല്പതാംവെള്ളിയാഴ്ചയും മാത്രമെ യാക്കോബായക്കാർക്കു കുർബ്ബാന പാടുള്ളൂ. മറ്റുള്ള ദിവസങ്ങളിൽ നമസ്കാരം മാത്രമെ ഉള്ളൂ. നെസ്തോർക്കാർക്കു ഈ ശനിയാഴ്ചകളിലും കുർബ്ബാന പാടില്ല. തർക്കപ്പെട്ട സുറിയാനി വേദപുസ്തകം തുറന്നുനോക്കിയാൽ, നോമ്പിൽ ൧-ാം ആഴ്ചയിൽ തിങ്കളാഴ്ച ഉച്ചയുടെ അല്ലെങ്കിൽ സന്ധ്യയുടെ എന്നിങ്ങനെ കുർബ്ബാന പാടില്ലാത്ത ദിവസങ്ങളിൽ നമസ്കാരത്തെ സൂചിപ്പിച്ചും, ശനിയാഴ്ചകൾക്കും, പാതിക്കും, നാല്പതാംവെള്ളിയാഴ്ചക്കും, ഇന്നശനിയാഴ്ച അല്ലെങ്കിൽ പാതി, അല്ലെങ്കിൽ ഇന്നവെള്ളിയാഴ്ച, കുർബ്ബാനയുടെ എന്നുവിവരിച്ചും കുറിപ്പുകൾ കാണാം. ഇതു യാക്കോബായയുടെതല്ലെങ്കിൽ ഏതു സഭയുടെ നടപടി അനുസരിച്ചുള്ള കുറിപ്പാണെന്നു പറക?. പിന്നെയും കൌമ്മാപ്പടി നമസ്കാരം യാക്കോബായ മൂഢതകളിൽ ഒന്നാണെന്നു മിത്രം ഓരോ സന്ദർഭങ്ങളിൽ ആക്ഷേപിച്ചു പറഞ്ഞിട്ടുണ്ട്. ഇന്നപ്പോൾ ൧-ാം കൌമ്മായുടെ അല്ലെങ്കിൽ ൨-ാം കൌമ്മായുടെ എന്ന വിവരംപറഞ്ഞു നമ്മുടെ ഈ പുസ്തകത്തിൽ കുറിപ്പുകൾ കാണുന്നു. അവ ഏതുസഭയുടെ ക്രമം അനുസരിച്ചാണ്? മൂറോൻ എന്ന പ്രത്യേക പേരിൽ ഒരു അഭിഷേകതൈലം യാക്കോബായക്കാർക്കുണ്ട്. നെസ്തോർക്കാർക്കും റോമ്മാക്കാർക്കും മറ്റും ഈ പേർ നടപ്പില്ല. മൂറോൻ കൂദാശയുടെ വായനയായി ചില കുറിപ്പുകൾ ഈ പുസ്തകത്തിൽ കാണുന്നുണ്ട് അവ ആരുടേതു?.

എന്നാൽ യാക്കോബായക്കാരുടെ പള്ളിക്രമപ്രകാരമുള്ള വായനക്കുറിപ്പുകൾ ഞായറാഴ്ചകൾക്കും മാറാനായപെരുനാളുകൾക്കും പ്രത്യേകം പ്രത്യേകം മറ്റുള്ള പെരുനാളുകൾക്കു പൊതുവായും ആണ്. എങ്ങനെയെന്നാൽ സഹദേന്മാരുടെ പെരുനാളുകൾക്കു പൊതുവായ കുറിപ്പുകളുണ്ട്. അല്ലാതെ ഓരോ സഹദായിക്കു പ്രത്യേകമില്ല. അപ്രകാരംതന്നെ മേല്പട്ടക്കാർ ഉൾപ്പെട്ട പിതാക്കന്മാർക്കും, ദയറായക്കാർ, മറ്റും പൊതുവായ കുറിപ്പുകൾ ഉള്ളൂ. വിവാദ പുസ്തകത്തിലും അപ്രകാരം തന്നെ

യുന്നു. എന്നാൽ അപൂൎവ്വം രണ്ടുനാലു പരിശുദ്ധന്മാൎക്കു മാത്രം പ്രത്യേകവായനകൾ ഉണ്ടു. അവ ഈ പുസ്തകത്തിലും കാണാം. അതിൽ ഒരു വിശേഷം കൂടെയുണ്ടു. പ്രത്യേകവായനകളുള്ള മൂന്നാലു പിതാക്കന്മാരിൽ ഒരാൾ ഒഴികെയെല്ലാം പൊതുസഭയാൽ അംഗീകരിക്കപ്പെട്ട പരിശുദ്ധന്മാർ ആണ. ആ ഒരാൾ മറ്റുള്ള സഭകൾ ശത്രുവായി വിചാരിക്കുന്ന ഒരു പച്ച യാക്കോബായക്കാരനമാണ. സുറിയാനി വേദപുസ്തകത്തിൽ ൨-ാം തിമൊത്തിയൊസ ൩-ാം അദ്ധ്യായം എടുത്തുനോക്കിയാൽ അന്ത്യോഖ്യായുടെ യാക്കോബായ പാത്രിയൎക്കീസന്മാരിൽ ഒരു പ്രധാനിയും കല്പനയിൽ ബഹുമാനം തുബ്‌ദേനിൽ ഘോഷിച്ചു പറയപ്പെടുന്ന ആളുമായ മാർ സേവെറായുടെ ഓൎമ്മദിവസത്തെ വായന പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നതു കാണാം. ഇദ്ദേഹം യാക്കോബ പാത്രിയൎക്കീസല്ലങ്കിൽ ആരാണ?

ബുക്കാനാൻസായ്പു കൊണ്ടുപോയ വേദപുസ്തകം മലങ്കര സഭയുടെ ഉപദേശത്തെനിൎണ്ണയിപ്പാൻ മതിയായ ഒരു ലക്ഷ്യമാണെന്ന മിത്രം പറഞ്ഞ അഭിപ്രായത്തെ ഞങ്ങളും പിന്താങ്ങുന്നു. അതിൽനിന്ന മേൽ ചൂണ്ടികാണിച്ച ലക്ഷ്യങ്ങളെ മുൻവിധികൂടാതെ ആലോചിച്ചുംകൊണ്ടു ഈ പുസ്തകത്തിന്റെ ഉത്ഭവകാലമായ ൯൦൦-ാമാണ്ടും അതിനുമുമ്പും മലങ്കരെ യാക്കോബായക്കാൎക്കു വല്ലസംബന്ധവും ഉണ്ടായിരുന്നുവൊ എന്ന മിത്രം തീൎച്ചപ്പെടുത്തട്ടെ. പുസ്തകങ്ങൾ ദഹിച്ചുപോയതുകൊണ്ടു ചരിത്രം അറിവാനുള്ള ബുദ്ധിമുട്ടിനെക്കുറിച്ചു പത്രാധിപർ വ്യസനിക്കുന്നതായി മുൻലക്കങ്ങളിൽ കാണിച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ടു അദ്ദേഹം പഴയ ചരിത്രങ്ങൾ ചില ഊഹത്തിന്മേൽ എഴുതുകയുമായിരുന്നു. അന്ന ദഹിച്ചുപോകാതെ കിടന്ന ഒരു പുസ്തകം ഇത്രയും പ്രത്യക്ഷമായ തെളിവു തന്നിരിക്കുമ്പോൾ ഊഹത്തെ വിട്ടേച്ചു ഒരുവിധം ഉറപ്പായ രേഖമേൽ അദ്ദേഹത്തിനു ചരിത്രം എഴുതുവാൻ വഴി ഇപ്പോൾ കണ്ടിരിക്കുന്നതിനാൽ മുൻവിധി ഇനിയെങ്കിലും ഒഴിച്ചുകളയുമെന്ന വിശ്വസിക്കുന്നു. ഞങ്ങൾ വിചാരിച്ചിരിക്കാത്ത ഈ പുതിയ തെളിവു ഞങ്ങൾക്കു ചൂണ്ടികാണിച്ചുതന്ന പത്രാധിപർ അവൎകൾക്കു ഞങ്ങളുടെ സന്തോഷാധിക്യത്തിൽ നിന്ന വിശേഷാൽ മൂന്ന സന്തോഷവും ഹുറായും കൂടെ പറഞ്ഞുകൊള്ളുന്നു. മിത്രപത്രാധിപരുടെ ശുദ്ധഗതിയിൽ ഞങ്ങൾ അത്യന്തം സഹതപിക്കയും അടി ഇരിക്കുന്നടത്തു ചെകിട്ടു കൊണ്ടചെന്ന കാണിച്ചുകൊടുക്കുവാൻ ഒരു നവീകരണക്കാരനാൎ പ്രയോഗിച്ച വഞ്ചനയിൽ ആ സാധു അകപ്പെട്ടുപോയതിൽ ഞങ്ങൾ വ്യസനിക്കയും ചെയ്യുന്നു. എങ്കിലും ഇതു അദ്ദേഹത്തിനു ഒരു പാഠമായിരിക്കുമെന്ന വിശ്വസിക്കുന്നു. ആടിന്റെ പിന്നാലെ കുറുക്കൻ പോയതുപോലെയാണ അംഗ്ലിയാക്കാർ നവീകരണക്കാരുടെ പിന്നാലെ നടക്കുന്നതു. അപ്പൊഴ ഇപ്പോൾ കിട്ടുമെന്നകരുതി അംഗ്ലിയാക്കാർ ചേൎന്ന നടക്കുന്നു. അവരൊ ഇവരെ ഭോഷൻ കളിപ്പിക്കയും ചെയ്യുന്നു. ഇവരെ വിശ്വസിപ്പാൻ കൊള്ളുകയില്ലന്നറിവാൻ മിത്രത്തിനു ഇതൊരു പാഠമായിരിക്കട്ടെ.

൭൭. മിത്രത്തിന്റെ അവസാനത്തെ വാദം വിത്സൻ ബിഷോപ്പിനോടു സംസാരിച്ച മെത്രാൻ (ചേപ്പാട്ടു ദീവന്നാസ്യോസ) അതിനു അഞ്ചു വൎഷം മുമ്പു ഒരു ബാവായോടു മറുത്തുനിന്നഎന്നും ബിഷോപ്പിന്റെ പ്രസംഗത്തെ സമ്മതിച്ചു പറഞ്ഞു എന്നും ആകുന്നു. മിത്രം ചരിത്രം വായിച്ചറിഞ്ഞെച്ചു വല്ലതും പറയേണ്ടതായിരുന്നു. ൧൦൦൦.മാണ്ടു മാർ അത്താനാസ്യോസബാവാ വന്ന ഉടനെ മാർ ദീവന്നാസ്യോസും മാർ പീലക്സീനോസും കൂടി പള്ളികൾക്കു സാധനം അയച്ചു പൊതുയോഗം കൂട്ടി ഇവർ കൂടിനിന്ന ബാവായുടെ സ്ഥാത്തിക്കൊൻ വായിക്കയും കസേരയിൽഉയൎത്തി "ഒക്സിയോസു" ചൊല്ലി അംഗീകരിക്കയും ഈ വിവരത്തിനു പാത്രിയൎക്കീസിന്റെ പേൎക്കു ഒരു റിപ്പോൎട്ടു എഴുതി ഒപ്പിട്ടു കൊടുക്കയും ചെയ്തു കഥകൾ മിത്രം വായിച്ചിട്ടില്ലെങ്കിൽ ഇട്ടൂപ്പു ചരിത്രം ൨൦൨-ാം പുറം വായിപ്പാൻ ഞങ്ങൾ ചൂണ്ടികാണിക്കുന്നു.

സുറിയാനിസഭയെ ഒന്നായി വിഴുങ്ങുവാൻ തക്കംനോക്കിയിരുന്ന മിഷ്യനറിമാരുടെ ഉദ്ദേശ സാദ്ധ്യത്തിനു ബാവായുടെ വരവു തടസ്സമാകുമെന്നകണ്ടു അവർ നിൎബ്ബന്ധിച്ചപ്പോൾ സിമ്മനാരിസംബന്ധമായ എല്ലാ കാൎയ്യങ്ങളിലും അവരുടെ അടിമയിൽ എന്നപോലെ ഇരുന്ന സാധുവായ ആ മെത്രാൻ അവരുടെ ദുൎഗ്ഗുണദോഷത്തിനു വഴിപ്പെടേണ്ടിവന്നതിൽ ആ പരമാൎത്ഥിയെ ഒന്നും പറവാനില്ല. മിഷ്യനറിമാരുടെ ദ്രോഹവിചാരത്തിൽ നിന്നും അവരുടെ ആ നത്തെ സ്വാധീനം കൊണ്ടും ഉണ്ടായ ഒരു സംഭവം ഒരു തെളിവായിരിക്കയുമില്ല. നേരെമറിച്ചു ആകാലത്തു ജീവിച്ചിരുന്ന ബിഷോപ്പു ഹീബറും അദ്ദേഹത്തിന്റെ ചാപ്ലേനും മലങ്കര സഭയെ

ഇന്ത്യാഖിനു കീഴ്പ്പെട്ടതായി വിചാരിച്ചുവന്നു എന്നു അവരുടെ എഴുത്തുകൾ ധാരാളം കാണിക്കുന്നു.

വിത്സൻബിഷോപ്പിന്റെ അഭിപ്രായങ്ങൾ മെത്രാൻ സമ്മതിച്ചു എന്നുമിത്രം പറയുന്ന സംഗതി ചെവിയിൽ രഹസ്യമായി പറഞ്ഞ കാര്യമായിരിക്കും. ഏറെതാമസിയാതെ മാവേലിക്കരെ സൂനഹദോസു കൂടി പരസ്യമായി മെത്രാൻ പറഞ്ഞതു പാത്രിയൎക്കീസിന്റെ അനുമതികൂടാതെ ഒന്നും പാടില്ലെന്നായിരുന്നു എന്നു ഞങ്ങൾ പറകയല്ല, റെസിഡെണ്ടാപ്പീസിൽ സൂക്ഷിച്ചു വച്ചിരിക്കുന്ന സൂനഹദോസിന്റെ നിശ്ചയംകൊണ്ടു കാണാം. മിത്രം ഈ പരസ്യ റിക്കാൎഡു കാണാതെ ചെവിയിൽ ഓതിയതു മാത്രം കേട്ടതെ ഉള്ളു.

തൻകാൎയ്യസാദ്ധ്യത്തിനുവേണ്ടി വിത്സൻബിഷോപ്പു പറഞ്ഞ ദ്രോഹ ആലോചനകൾ സാധിക്കാതെവന്നപ്പോൾ അദ്ദേഹത്തെ നീതികരിക്കുവാൻവേണ്ടി ഉത്തമവിശ്വാസം ഉണ്ടെന്നു മിത്രം പറഞ്ഞുകൊള്ളുന്നു. വിത്സൻ സുറിയാനിക്കാരോടു സഹവാസത്തിനു പുറപ്പെട്ടപ്പോൾ അവരുടെ ചരിത്രവും പ്രത്യേകം തന്റെ മുൻഗാമിയായിരുന്ന ഹീബറിന്റെ രേഖകളും വായിച്ചു മനസ്സിലാക്കാതെ പുറപ്പെടുവാൻ ഇടയില്ല. അവ വായിക്കുമ്പോൾ ചുരുങ്ങിയപക്ഷം ൧൦൦൦ മാൎതോമ്മാ മുതൽ തുടൎച്ചയായി യാക്കോബായവിശ്വാസത്തെ കൈക്കൊണ്ടും അന്ത്യോഖ്യാമേലധികാരത്തെ അംഗീകരിച്ചും അവിടത്തെ ആജ്ഞയിൽ ഇരുന്നുകൊള്ളാമെന്നു സത്യം ചെയ്ത മെത്രാന്മാരാൽ ഭരിക്കപ്പെട്ടും അവിടന്നു അയക്കുന്നപുസ്തകങ്ങൾ അനുസരിച്ചു പള്ളിക്രമങ്ങൾ നടത്തിയും പ്രധാന സംഗതികൾക്കു അവിടെ എഴുതിഅയച്ചു അനുവാദം വരുത്തിയും നടന്നുവന്ന ഒരു സഭയാണെന്നു വത്സനു ഗ്രഹിക്കാവുന്നതും തന്റെ മുൻഗാമി അങ്ങിനെ ഗ്രഹിച്ചിരുന്നു എന്നു കാണാവുന്നതുമായിരുന്നു. അതൊന്നും ആലോചിക്കാതെ ഈ സഭ അംഗ്ലീയാ സഭയുടെ പൂൎവ്വന്മാർ മുതൽ മുടക്കി സ്ഥാപിച്ചതൊ അവൎക്കു സ്ത്രീധനാവകാശമായി കിട്ടിയതൊ ആണെന്നു വിചാരിച്ചതായി തോന്നിക്കുന്ന ഭാവത്തിൽ അതിന്റെ സ്വാതന്ത്ര്യം കൈക്കലാക്കണമെന്നും അതിനെ ഒന്നടക്കം കക്ഷത്തിൽ ഇടണമെന്നുമുള്ള ഉദ്ദേശത്തോടുകൂടി കൊണ്ടുവന്ന ദുരാലോചനകൾക്കു ഉത്തമവിശ്വാസം ഉണ്ടെന്നു ഈ ഇരുപതാം ശതാബ്ദത്തിൽ സാധിച്ചുകൊള്ളാമെന്നു മിത്രം ധൈൎയ്യപ്പെട്ടതിൽ അതിശയിക്കുന്നു. ഈ ഉദ്ദേശസാദ്ധ്യത്തിനു വേണ്ടി ചരിത്രം വളച്ചുകെട്ടിയും, സ്പഷ്ടമായ രേഖകളെ മറച്ചു വച്ചും, പ്രത്യക്ഷമായ സംഗതികൾക്കു വിപരീത അൎത്ഥം കല്പിച്ചും, ഇല്ലാത്ത സംഗതികളെ ഉണ്ടാക്കിയും, മരിച്ചുപോയ ഒരു മെത്രാനെ ജീവിയാക്കിയും, ഉപദേശങ്ങളെക്കാൾ അധികം ദേശാചാരങ്ങൾക്കു ശക്തി കൊടുത്തും, ഇരിക്കുന്ന കമ്പു വരഞ്ഞും, മിത്രം ഉണ്ടാക്കിയിരിക്കുന്ന ചരിത്രം ഇരുട്ടുകൊണ്ടടച്ച ഊട്ടയാണെന്നും അതിലും ഉത്തമവിശ്വാസം ഉണ്ടായിരിപ്പാൻ പാടില്ലെന്നും വായനക്കാൎക്കു ഇപ്പോൾ ബോദ്ധ്യപ്പെട്ടിരിക്കുമെന്നു വിശ്വസിക്കുന്നു.

ഇനി ഒരു സംഗതികൂടെ പറഞ്ഞു തല്ക്കാലം നിൎത്തുന്നു. ഈ സഭയുടെയും മെത്രാന്മാരുടെയും ഉദ്ദേശം അന്യ സഭയിൽ ലയിച്ചുപോകാതെ സ്വാതന്ത്ര്യമായി ഇരുന്നുംകൊണ്ടു പരിഷ്കാരങ്ങൾ വരുത്തണമെന്നായിരുന്നു എന്നു മിത്രം ഘോഷിക്കയും അതിനെ ശ്ലാഘിക്കയും ചെയ്യുന്നു. സ്വാതന്ത്ര്യം പാലിക്കുവാനും ഇഷ്ടംപോലെ വേണ്ട പരിഷ്കാരങ്ങൾ വരുത്തുവാനും സൌകൎയ്യമുള്ള ഒരുനവീകരണസഭ ഉള്ള സ്ഥിതിക്കും ഐക്യതക്കു അതു കൊള്ളാമെന്നു തോന്നിയിരിക്കുന്ന സ്ഥിതിക്കും, പത്രാധിപർ സ്വാതന്ത്ര്യത്തെ കെടുത്തുന്ന ഒരു അന്യസഭയിൽ ലയിച്ചുകളയാതെ അതോടു ചേരുന്നതായാൽ മലങ്കര സഭക്കു സ്വാതന്ത്ര്യമുണ്ടാക്കുവാൻ ചെയ്യുന്ന തന്റെ ശ്രമങ്ങൾക്കു അധികം ഫലമുണ്ടാകുമെന്നു ഞങ്ങൾക്കു തോന്നുന്ന അഭിപ്രായം വിനയപൂൎവ്വം പ്രസ്താവിച്ചുകൊള്ളുന്നു. എന്തെന്നാൽ താൻതന്നെ സ്വാതന്ത്ര്യത്തെ കെടുത്തി അടിമയിൻകീഴു ഇരുന്നുംകൊണ്ടു എത്ര കടിച്ചുമരിച്ചു ശ്രമിച്ചാലും ആ ശ്രമം പ്രവൃത്തികൂടാത്ത വിശ്വാസം ചത്തതാണെന്നുള്ള വേദോക്തിപ്രകാരം നിഷ്ഫലമായിപോകയെ ഉള്ളു. ഉപദേശിക്കുന്നവൻ പ്രവൃത്തിച്ചു കാണിക്കുന്നവൻ ആയിരിക്കണമെന്നുള്ള തത്വം ഞങ്ങൾ പറയണമെന്നില്ലല്ലൊ. ഞങ്ങളുടെ താഴ്മയോടുകൂടിയ ഈ അഭിപ്രായം അദ്ദേഹത്തിന്റെ വിലയേറിയ ആലോചനക്കു പാത്രീഭവിക്കുമെന്നു വിശ്വസിക്കുന്നു.

---

# തിരുവിതാംകൂർ കൊച്ചിയിൽ ചർച്ചമിഷ്യനരിമാരുടെ വേല.

ഈ പ്രമെയം കഴിഞ്ഞ പത്രികയിൽ ഉണ്ടായിരുന്ന പ്രസംഗങ്ങളോടു കൂടി അവസാനിപ്പിക്കണമെന്നായിരുന്നു ഞങ്ങൾ വിചാരിച്ചിരുന്നതു. ഇന്ത്യയുടെ അംഗ്ലീയാ മെത്രാപ്പോലിത്താ അവർകളുടെ ആജ്ഞയിൻ കീഴ കൽക്കത്തായിൽ നിന്നു പ്രസിദ്ധപ്പെടുത്തി വരുന്ന "ഇണ്ട്യൻ ചർച്ചക്വാർടർലി റിവ്യൂ" എന്ന മഗസിനെറ ഈ ജൂലായി മാസത്തെ പ്രതിയിൽ റെവറണ്ട ജി. ബി. ഹൊവ്വാർഡ എം. ഏ. അവർകൾ എഴുതിയിരിക്കുന്ന ഒരു ഉപന്യാസം വായിച്ചപ്പോൾ, മിഷ്യനരിമാരുടെ വേലയേയും ഉദ്ദേശങ്ങളെയും കുറിച്ചു ഞങ്ങൾ പറഞ്ഞ അഭിപ്രായങ്ങൾ ഒരു വൈരാഗ്യ യാക്കോബായക്കാരന്റെ മുൻവിധിയിൽനിന്ന ഉത്ഭവിക്കുന്നവയല്ലെന്നും പരമാർത്ഥികളായ അംഗ്ലീയാ പാതിരിമാർക്കു പോലും ഈ അഭിപ്രായങ്ങൾ ഉണ്ടെന്നും ബോധപ്പെടുവാൻ തക്ക ലക്ഷ്യം കാണുകയാൽ ഈ അംഗ്ലിയാപാതിരിയുടെ അഭിപ്രായം താഴെ ചേക്കുന്നു. അതിൽ നമ്മുടെ തലവാചകത്തിലെ പ്രമെയത്തെ സംബന്ധിക്കാത്ത സംഗതികളും അടങ്ങിയിട്ടുണ്ടെങ്കിലും അവയും സുറിയാനി വായനക്കാരുടെ അറിവിന ആവശ്യമാകകൊണ്ടു മിക്കവാറും മുഴുവനായിതന്നെ ഞങ്ങൾ തർജമചെയ്തു പകർത്തുന്നു.

"മാർത്തോമ്മാ ക്രിസ്ത്യാനികൾ അല്ലെങ്കിൽ ഇപ്പോൾ സാധാരണയായി വിളിക്കപ്പെടുന്നപ്രകാരം യാക്കോബായ സുറിയാനിക്കാർ, ഇന്ത്യായിലെ ഇംഗ്ലീഷുകാരിൽ അധികം ആളുകളുടെയും ദൃഷ്ടിയിൽനിന്നു ദൂരെ കിടക്കുന്ന തിരുവിതാംകൂറിന്റെയും മലബാറിന്റെയും കടൽതീരത്തു വസിക്കുന്നു. ഇവരും ഇവരുടെ പൂർവന്മാരും അനേകം ശതാബ്ദങ്ങളായി ഇവിടെ താമസിച്ചുവരുന്നു. അതു പക്ഷേ അപ്പൊസ്തോലനായ തോമ്മായുടെ കാലംമുതൽക്കാകുന്നു. അദ്ദേഹം സുവിശേഷം ഈ നാട്ടിലേക്കു കൊണ്ടുവരികയും, കൊച്ചിയിൽനിന്നു ഉദ്ദേശം, ൨൦. മൈലിനു വടക്കുള്ള പറവൂർ മുതലായി ഇന്നും നിലനില്ക്കുന്ന ഒന്നുരണ്ടു പള്ളികളെ സ്ഥാപിക്കയും ചെയ്തു എന്നു പറയുന്നു.

"മലങ്കരസഭയുടെ ആദ്യസ്ഥാപകൻ മാർത്തോമ്മാ തന്നെ ആയിരുന്നാലും അല്ലെങ്കിലും ക്രിസ്ത്യാനിസഭ ഇത്ര പുരാതനത്തിൽ ഇന്ത്യായിൽ സ്ഥാപിക്കപ്പെട്ടു എന്നുള്ളതു നിശ്ചയമാകുന്നു.

"രണ്ടാം നൂറാണ്ടിന്റെ അന്ത്യത്തിൽ ആലക്സന്ത്രിയായിൽനിന്ന പാന്തീനസിനെ കിഴക്കൻദേശങ്ങളിലേക്കു അയക്കയും അദ്ദേഹം ഇന്ത്യായിൽ വരികയും ചെയ്തു എന്നു എവുസെബിയൂസ പറയുന്നു...... ൩൨൫-ൽ നിഖ്യാസുന്നഹദോസിൽ "പെർഷ്യായുടെ യോഹന്നാന്റെ പേർ കാണുന്നു. ഗെലാസിയൂസ എഴുതിയിട്ടുള്ള സുന്നഹദോസ ചരിത്രപ്രകാരം "പെർഷ്യായിലും വലിയ ഇന്ത്യായിലും ഉള്ള സഭകൾക്കുവേണ്ടി പേർഷ്യാക്കാരനായ യോഹന്നാൻ" എന്നു എഴുതിയിട്ടുണ്ടു........

"വാസ്കോഡിഗാമായുടെ കീഴ പറങ്കികൾ ൧൫൦൨-ൽ കൊച്ചിയിൽ വന്നപ്പോൾ മലയാള ക്രിസ്ത്യാനികൾ ബാബേലിലെ നെസ്തോറിയാ പാത്രിയർക്കീസിന്റെ കീഴ ഇരുന്നതായി കണ്ടു..... പശ്ചിമതീരം മുഴുവൻ ഇവർക്കു സ്വാധീനപ്പെട്ടപ്പോൾ നാട്ടുസഭ റോമാമതപ്രകാരം കീഴ്പ്പെടുകയും നെസ്തോറിയാ മതവിപരീതം ഉപേക്ഷിക്കയും ചെയ്യണമെന്ന അവർ ആവശ്യപ്പെട്ടു. നൂറ്റുനൂറ്റമ്പതു വർഷത്തോളം കലഹം ഉണ്ടായി. പറങ്കികൾ ഒത്തതവരെ കീഴ്പ്പെടുത്തി. കടശി ലന്തക്കാർ ഇവരെ ഓടിച്ചു. അപ്പോൾ യെശുവിത്തരെ നാട്ടിൽനിന്നു ഇറക്കിവിടുകയും സുറിയാനി ക്രിസ്ത്യാനികൾ സ്വാതന്ത്ര്യപ്പെടുകയും ആ കാലത്തു വന്നിരുന്ന ജെറുസലേമിന്റെ ശ്രീഗോറിയോസ മെത്രാപ്പോലിത്താ മുഖാന്തരം ഒരു മെത്രാപ്പോലിത്തായെ പ്രാപിക്കയും ചെയ്തു........ശ്രീഗോറിയോസ ഒരു യാക്കോബായക്കാരൻ ആയിരുന്നു. റോമാക്കാരല്ലാത്ത മലയാളത്തെ നാട്ടുസഭ തങ്ങളുടെ ആത്മീയതലവനായി അന്ത്യോഖ്യയിലെ മോനൊപ്പിസായപാത്രിയർക്കീസിനെ അംഗീകരിച്ചു. പക്ഷേ ഈ അംഗീകരണം അവസാനിച്ചു എന്ന പറയേണ്ടതാണ. സുറിയാനി മതഭാഷയായി നിലനിൽക്കുകയും ഇന്നുവരെ നിലനില്ക്കയും ചെയ്യുന്നു.

"നാട്ടുസഭയുടെ പിൻകാലചരിത്രം മലങ്കര മെത്രാപ്പോലിത്താ സിംഹാസനത്തെക്കുറിച്ചു വിപരീത അവകാശികളെ പിന്തുടരുന്ന കക്ഷികൾ തമ്മിൽ ഉണ്ടായ ഭിന്നതകൾകൊണ്ടു വിരൂപമായിട്ടുള്ളതാ" എന്നാൽ ഈ ഭിന്നതകളെ ചർച്ചമിഷ്യൻ സമൂ

ഹത്തിലെ മിഷ്യനറിമാരുടെ പ്രവേശനം നിർഭാഗ്യവശാൽ അധികരിപ്പിച്ചു അവർ അത്തനാസ്യോസ മത്യൂസ എന്ന പേരായ ഇളക്കക്കാരനും തനിദുഷ്ടനുമായിരുന്ന ഒരു വഞ്ചകന്റെ കക്ഷിയിൽ ചേർന്നു. ഇയ്യാൾ അന്ത്യോഖ്യാ പാത്രിയർക്കീസിനോടു സ്ഥാനം ഏറ്റു അദ്ദേഹത്താൽ മെത്രാപ്പോലീത്താ സ്ഥാനത്തിന അയക്കപ്പെട്ടവനെന്ന അവകാശം പറഞ്ഞവൻ ആയിരുന്നു.

“ചർച്ചമിഷ്യനറിമാർ ൧൮൧൬—൧൭-ൽ തിരുവിതാംകോട്ടു എത്തി. കുറെ നാളേക്കു പരമാർത്ഥികളായ ഈ ജനത്തോടു അവർ ഐക്യതയിൽ ഇരുന്നു. എന്നാൽ അവർക്ക (മിഷ്യനറിമാർക്ക) ഇവരുടെ (സുറിയാനിക്കാരുടെ) മതത്തെയോ കർമ്മത്തെയോ സംബന്ധിച്ചു അവരോടു അശേഷം സഹതാപം ഇല്ലായിരുന്നു. ഇവർ യാക്കോബായമതവിപരീതത്തിൽ അകപ്പെട്ടുപോയല്ലോ എന്ന കരുതി അവർക്ക മനസ്താപം ഉണ്ടായതല്ല. ഇങ്ങനെ വല്ലതും ഉണ്ടോ എന്നറിവാൻ ഇവർ സമൂഹത്തിന്ന അയച്ചിട്ടുള്ള എഴുത്തുകളിലും റിപ്പോർട്ടുകളിലും തിരഞ്ഞുനോക്കിയാൽ വൃഥാ തപ്പുകയെ ഉള്ളൂ. ഇവർ സുറിയാനിക്കാരെ മൂഢതയേറിയ കർമ്മാചാരപ്രിയന്മാരും വിഗ്രഹാരാധനക്കാരുമായി വിചാരിച്ചു. സഭയുടെ ഏറ്റവും പുരാതനകാലംമുതൽ ലഭിച്ചിട്ടുള്ള ഇവരുടെ മഹത്വമേറിയ കുർബ്ബാനക്രമത്തെക്കുറിച്ചു “ഏറ്റവും നീച വിദൂഷികകൃത്യം” എന്ന മിഷ്യനറിമാരിൽ ഒരുവനായി ആ ഇടയ്ക്കു നൂതനമായി പട്ടമേറ്റ ഒരു ബാലമിഷ്യനറി വർണ്ണിച്ചിരിക്കുന്നു. (മദ്രാസ ചർച്ചമിഷ്യൻ റെക്കോർഡ ൧. വ. ൧൮൩൮) “ദൈവവചനത്തിന്ന എതിരായവയെല്ലാം” കർമ്മത്തിൽനിന്ന നീക്കി പരിഷ്കരിക്കുന്നതിന്ന കത്തനാരന്മാരെ ഉത്സാഹിപ്പിക്കുവാൻ അവർ ശ്രമംചെയ്തു. “തങ്ങളുടെ ക്രമത്തിന്ന പകരം ഇംഗ്ലീഷസഭയുടെ സക്രമെന്തു ക്രമം എടുക്കുവാൻ താമസിയാതെ ജനങ്ങൾക്കു മനസ്സു വരുമെന്ന” ഇവർ ആശിച്ചിരുന്നതായും പ്രസ്താവിച്ചിരുന്നു. (മദ്രാ. ച. മി. റെ. ൭. പു. ൨൦, ൧൮൪൭. ൫. നമ്പ്ര. ൩. ൭൫.)

ഇതമാത്രവുമല്ലായിരുന്നു. ഇവർ അംഗ്ലിയാസഭയിൽ പട്ടമേറ്റ പാദ്രിമാർ ആയിരുന്നിട്ടും, അസംബ്ലിക്കാരുടെ ചോദ്യോത്തരം * മലയാളത്തിൽ തർജ്ജമ ചെയ്തു സ്കൂളിൽ പാഠവിഷയങ്ങളിൽ ഒന്നാക്കുകയും, അവരിൽ ഒരുത്തൻ ഒന്നിടവിട്ട ഞായറാഴ്ച ദൈവവചനത്തോടു തുല്യമാക്കി അവയെ പ്രസംഗവാക്യങ്ങളാക്കുകയും ചെയ്യത്തക്കവണ്ണം മിഷ്യനറിമാർ തങ്ങളുടെ അതിരില്ലാത്ത അഭിപ്രായങ്ങളിൽ ഭ്രമിച്ചിരുന്നു. (മദ്രാ. ച. മി. റെ. ൩. പു. ൩൩) രൂപങ്ങളെ നശിപ്പിക്കുന്നതു മിഷ്യനറിവേലയുടെ ഒരുഭാഗമാകത്തീർന്നു. ൧൮൩൩ ജൂലായി മാസത്തിൽ മിഷ്യൻ മേലയിൽ ഇരുന്ന ഒരു നാട്ടുപദേശി അയിരൂർ പള്ളിയിലെ രൂപവും ക്രൂശും നശിപ്പിക്കുവാൻ ജനങ്ങളെ സമ്മതിപ്പിച്ചു എന്ന റിപ്പോർട്ടു ചെയ്തു. കുറച്ചുകഴിഞ്ഞതിശേഷം കോഴഞ്ചേരിയിൽ ഇപ്രകാരംതന്നെ പ്രവൃത്തിച്ചു. രൂപവും ക്രൂശും കഷണങ്ങളാക്കി. ചെങ്ങന്നൂരു മിഷ്യനറിയും തന്റെ വേലക്കാരനും കൂടി സർവ്വത്ര കൂടിയ മാർ ഗീവറുഗീസിന്റെ രൂപം ത്രോണോസിൽ നിന്ന എടുപ്പിച്ചുകളഞ്ഞു. (മദ്രാ. ച. മി. റെ. ൭. പു. ൩൩-൦ ൧൭൦-൦)

“ഇതിലൊം നിന്ദ്യവും ലജ്ജയും തോന്നിക്കുന്ന തരം കാര്യങ്ങളെക്കുറിച്ചു എഴുതുവാൻ പ്രയാസമാകുന്നു. എന്നാൽ അവ സഭാചരിത്രത്തിൽ ഉൾപ്പെട്ട സംഭവങ്ങൾ ആകുന്നു. ഇവതരം ഉപന്യാസം എഴുതുന്ന ആളിന്റെ ജീവകാലത്തുതന്നെ സംഭവിച്ചവയുമാണ. സുറിയാനിക്കാരുടെ ആരാധനകളെ ഞാൻ കണ്ടിട്ടുണ്ടു. അവയെ നടത്തുന്നതിൽ ഉള്ള മാഹാത്മ്യവും ഭക്തിയും എന്റെ മനസ്സിൽ നന്നാ പതിഞ്ഞിട്ടുണ്ടു. ഇവരുടെ പള്ളികളിലെ അലങ്കാരങ്ങളെ ഞാൻ കണ്ടിട്ടുണ്ടു. എന്നാലും രൂപവന്ദനം ഞാൻ കണ്ടിട്ടില്ല. അവരുടെ കുർബ്ബാനക്രമങ്ങളിലൊ ഞാൻ പരിശോധിച്ചിട്ടുള്ള മറ്റു പള്ളിക്രമങ്ങളിലൊ ഈതരം വിധമൊന്നും ഞാൻ കണ്ടിട്ടില്ല.

“ഉദ്ദേശം ൨൩ വർഷം മുമ്പു ബ്രൈട്ടനിൽ വച്ചു ചർച്ചകൊങ്ക്റസ് യോഗത്തിൽ ഒരു മഹാവന്ദ്യ പുരോഹിതനെ നമ്മുടെ വായനക്കാരിൽ ചിലർ കണ്ടിട്ടുള്ളതു പക്ഷെ ഓർക്കുന്നുണ്ടായിരിക്കാം. അതു അന്ത്യോഖ്യായുടെ യാക്കോബായ പാത്രിയർക്കീസായിരുന്ന മാ. പത്രോസ ഇഗ്നാത്യോസായിരുന്നു. അദ്ദേഹം മേൽപ്പറഞ്ഞ മത്യൂസ അത്തനാസ്യോസ് മുഖാന്തരം ഉണ്ടായ ഉപദ്രവം നിമിത്തം ഇംഗ്ലാണ്ടിൽ വന്നതായിരുന്നു. പാത്രിയർക്കീസും മത്യൂസും മരിച്ചുപോയി കലഹം മിക്കവാറും ഒതുങ്ങിയിരിക്കുമെന്ന നാം വിശ്വസിക്കുന്നു. ൧൮൭൩ ആഗസ്റ്റ മാസത്തിലെ ഒരുക

* ഇതു അംഗ്ലിയാ സഭയാൽ അംഗീകരിക്കപ്പെടാത്ത ഒരു പുസ്തകം ആയിരിക്കുന്നു. (ഇ. പ. വ.)

ഹത്തിലെ മിഷ്യനരിമാരുടെ പ്രവേശനം നിൎഭാഗ്യവശാൽ അധികരിപ്പിച്ചു അവത്തിൽ അതിൻെറ എഴുത്തുകാരൻ പറയുന്നതാവിതു:— "ശിംശ്മ കക്ഷി ഇപ്പോഴും ഞങ്ങൾക്കു ഒരു മുള്ളാകുന്നു. പഴയ ഇസ്രായേലിനു കനനായക്കാരും മിദ്യാൻകാരും ഏതുപ്രകാരമൊ അപ്രകാരമാണ അവർ ഞങ്ങൾക്കു".

"പ്രാചീന യാക്കോബായ സുറിയാനി പള്ളിയിലെ ഒരുപ്രധാന കത്തനാരാകുന്ന ൟ എഴുത്തുകാരൻ ആ സമുദായത്തിൻെറ തല്ക്കാലസ്ഥിതിയെക്കുറിച്ചു രസകരമായ ചില അറിവു തന്നിട്ടുണ്ട.

"അവൎക്കു രണ്ടു സിമ്മനാരികൾ ഉണ്ടെന്നു കാണുന്നു. അതിൽ ഒന്നായ പഴയസിമ്മനാരി ഒരു വൈദിക പാഠകശാലയാകുന്നു. മറ്റേതു മാർ ദീവന്നാസ്യോസ് സിമ്മനാരിയെന്ന പേരോടുകൂടി മദ്രാസ് സൎവ്വകലാശാലയോടു സംബന്ധപ്പെട്ട ഒരു ഇംഗ്ലീഷ ഹൈസ്കൂൾ ആകുന്നു. ഒടുവിൽ പറഞ്ഞതിൻെറ മാനേജരന്മാരിൽ ഒരാളായ എടവഴിയ്ക്കൽ എം. പീലിപ്പോസു ഒരു നല്ല ഇംഗ്ലീഷ പണ്ഡിതനും സഭയുടെ നാവായി നാട്ടുഭാഷയിൽ പ്രസിദ്ധപ്പെടുത്തുന്ന ഇടവകപ്പത്രികയുടെ പത്രാധിപരും ആകുന്നു. ഇവൎക്കു പല ഇടവകകളിലും മിഡിൽ സ്കൂളുകളും പ്രാഥമിക സ്കൂളുകളും എല്ലാ ഇടവകകളിലും മലയാം പള്ളിക്കൂടങ്ങളും ഉണ്ടു. "സുവിശേഷപ്രസംഗം ഉള്ളതായും താണജാതികളിൽ വളരെപ്പേർ മനസ്സുതിരിഞ്ഞതായും" പറയുന്നു. അവൎക്കു അച്ചുകൂടം ഉണ്ടു. അതിൽ മതസംബന്ധമായ പുസ്തകങ്ങൾ നാട്ടുഭാഷയിൽ പ്രസിദ്ധപ്പെടുത്തുന്നു. എഴുത്തു എഴുതിയകാലത്തു സുറിയാനി അക്ഷരങ്ങൾ ആ ഭാഷയിൽ ഉള്ള പള്ളിക്രമപുസ്തകങ്ങളെ അച്ചടിക്കുവാൻ ഉണ്ടാക്കിവരികയായിരുന്നു. എന്നാൽ ഇവൎക്കു പുറത്തു നിന്നു സഹായം ലഭിപ്പാൻ വഴി ഇല്ല. വരികളും ദാനങ്ങളും കൊണ്ടു സമൂഹത്തിനു ഭാരം ഉണ്ട്.

"മലങ്കരയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലിത്തായിക്കു ഇപ്പോൾ ൭൫ വയസ്സുണ്ടു. വളരെ മതിക്കപ്പെട്ട ആളാണെന്നു തോന്നുന്നു. മലയാളത്തു ഇടവകതിരിച്ചു ആക്കപ്പെട്ടവരായി ൩. സഹായമെത്രാന്മാർ ഇദ്ദേഹത്തിനുണ്ടു. "ഇദ്ദേഹത്തെ ഇനി പത്തുവൎഷം കൂടെ ജീവിച്ചിരുത്തുവാൻ ദൈവ ഇഷ്ടം ഉണ്ടാകുന്നതായാൽ സുറിയാനിസഭ പൊതുസഭയുടെ പ്രകാശമുള്ള ശാഖകളിൽ ഒന്നായിതീരുമെന്നു ഞാൻ ദൈവത്തിൽ ആശിക്കുന്നു" എന്നു എഴുത്തുകാരൻ പറയുന്നു.

മലയാളത്തെ നാട്ടുസഭയുടെ അംഗീകരിക്കപ്പെട്ട തലവൻ അന്ത്യോഖ്യാ യാക്കോബായ പാത്രിയക്കീസാണെന്നു ഞങ്ങൾ കാണിച്ചുവല്ലൊ. അദ്ദേഹം മർദ്ദീനിൽ മാർ ഹനനിയായുടെ സഫ്രാൻ ദയറായിൽ ഉള്ള പാത്രിയക്കാ അരമനയിൽ താമസിക്കുന്നു. ഇപ്പോഴത്തെ ആ അപ്പോസ്തോല സിംഹാസനാധിപൻ ൧൮൯൫.ൽ ൩.ാം പത്രോസ ഇഗ്നാത്യോസിനെ പിന്തുടൎന്ന ൨.ാം അബ്ദേൽമ്ശിഹായാകുന്നു".

ഇതിൻെറ ശേഷം കളമ്പിലെ ലത്തീൻ സുറിയാനിസഭയുടെ സ്ഥാപനവും മറ്റും കുറെ വിവരിച്ചിട്ടുണ്ട. സ്ഥലചുരുക്കത്താൽ അതു വിട്ടിരിക്കുന്നു.

മിഷ്യനരിമാരുടെ ആന്തരവും പ്രവൃത്തിയും ഇന്നതെന്നു കാണിച്ചു ഞങ്ങൾ പ്രസ്താവിച്ച അഭിപ്രായങ്ങൾ മിക്കവയും ൟ അംഗ്ലിയാ പാദ്രിയുടെ പേനായിൽനിന്നു പുറപ്പെട്ടതും അതു ഇന്ത്യാമെത്രാപ്പോലിത്തായുടെ ആധീനത്തിൽ ഉള്ള പത്രികയിൽ പ്രസ്താവയോഗ്യമാണെന്നു കണ്ടു പ്രസിദ്ധപ്പെടുത്തിയതും വായനക്കാർ ആലോചിക്കട്ടെ. മിത്രം പ്രസംഗിക്കുന്ന മിഷ്യനരിമാരുടെയും വിത്സൻ ബിഷോപ്പിൻെറയും പരമാൎത്ഥതയും ഉത്തമവിശ്വാസവും നിഷേധിക്കുവാൻ ഒരു അംഗ്ലിയാ വൈദികനും വിത്സൻെറ പിൻഗാമിയുടെ പത്രവും ൟ സന്ദൎഭത്തിൽ നിനച്ചിരിയാതെ സാക്ഷികളായി വന്നതു ആലോചിച്ചാൽ "ഇവർ മൌനമായിരുന്നാൽ ൟ കല്ലുകൾ അട്ടഹസിക്കും" എന്നുള്ള കൎത്താവിൻെറ കല്പന നിവൎത്തിക്കയാണെന്നു കാണാം.

---

## മാർ ദിവന്നാസ്യോസ് ജൂബിലി സ്മാരകം.

ഇടവകപ്പത്രിക പത്രാധിപരവൎകൾക്കു,

ടി. ജൂബിലി സംബന്ധമായി പിരിയുന്ന പണം കൊണ്ടു തിരുമനസ്സിലെ സ്മാരകമായി ചെയ്യേണ്ടതായ എൻെറ അഭിപ്രായം ത

ഴെ പ്രസ്ഥാപിക്കുന്നതു സുറിയാനിക്കാരും തിരുമനസ്സിലെ ആത്മീക മക്കളുമായ മലങ്കരയുള്ള എല്ലാ ഇടവക ജനങ്ങളുടെയും അറിവിന്നും അഭിപ്രായത്തിന്നും ആയി പത്രികയിൽ പ്രസിദ്ധപ്പെടുത്തുന്നതിന്ന അപേക്ഷ.

തിരുമനസ്സിലെ സ്മാരകമായി എന്തെങ്കിലും ഒന്ന ഏൎപ്പെടുത്തുന്നതു ആ മഹാന്റെ പേർ എന്നും നിലനില്ക്കത്തക്കവിധത്തിലും സുറിയാനിക്കാരായ എല്ലാവൎക്കും അതിന്റെ ഗുണം എന്നും അനുഭവിക്കത്തക്കവിധത്തിലും ആണല്ലൊ വേണ്ടതു. ആയതിന്ന എന്റെ അഭിപ്രായം എന്തെന്ന വച്ചാൽ രാജതലസ്ഥാനങ്ങളായ തിരുവനന്തപുരത്തും എറണാകുളത്തും തിരുമേനിയുടെ നാമധെയത്തിൽ ഴസ്സാവരി പോലെ ഓരൊ കെട്ടിടം പണിയിപ്പിക്കുന്നതു വളരെ നല്ലതായിരിക്കും. തിരുവനന്തപുരത്തു ഇപ്പോൾ നമുക്ക ഒരു പള്ളിയുണ്ടെങ്കിലും അവിടെ വ്യവഹാരങ്ങൾക്കായും ചികിത്സക്കായും മറ്റും വന്നു താമസിക്കുന്ന സുറിയാനിക്കാൎക്കും അവരുടെ അദ്ധ്യക്ഷന്മാർ, മേലദ്ധ്യക്ഷന്മാർ മുതലായവൎക്കും സൌകൎയ്യംപോലെ താമസിക്കുന്നതിന്ന ഒരു പ്രത്യേകസ്ഥലമായി ഒരു കെട്ടിടം പണിയിച്ചിട്ടിരുന്നാൽ ആയതും അതുപോലെ തന്നെ വ്യവഹാരങ്ങൾക്കും സ്ക്കൂൾ പഠിപ്പിന്നും മറ്റുമായി എറണാകുളത്തു വന്നു താമസിക്കുന്നവരുടെ ഉപയോഗത്തിന്നായി ഒരു കെട്ടിടം പണിയിച്ചിരുന്നാൽ ആയതും വളരെ ഉപകാരമുള്ളതും ദിവസെന ഓൎക്കത്തക്ക ഒരു സ്മാരകമായിത്തീരുന്നതുമാണ. എറണാകുളത്തു ചില സമയങ്ങളിൽ തിരുമേനികൾതന്നെ എഴുന്നെള്ളി താമസിക്കേണ്ടിവന്നിട്ടുള്ള സമയങ്ങളിൽ തക്കതായ ഒരു സ്ഥലം കിട്ടുന്നതിന്ന എത്രബുദ്ധിമുട്ടും കൂലിച്ചിലവും ആയി എന്നുള്ളതു പത്രികാധിപരും അറിഞ്ഞിട്ടുള്ള സംഗതിയാണല്ലൊ.

ഇപ്പോൾ തീവണ്ടി കൂടി വരുന്ന ഇക്കാലത്തു അനേക സുറിയാനിക്കാർ എല്ലാപ്പോഴും അവിടെ വരത്തുപോക്കുണ്ടാകുന്നതും കുന്നംകുളങ്ങരയും മറ്റും എഴുന്നെള്ളുന്നതിനായി തിരുമേനികൾ മുതലായവരും കൂടക്കൂടെ എഴുന്നെള്ളുവാൻ ഇടയുള്ളതുകൊണ്ടും എറണാകുളത്തു അതിന്നു തക്കതായ ഒരു കെട്ടിടം പണിയിച്ചാൽ വളരെ ഉചിതമായ ഒരു ഉപകാരമായിരിക്കും. കുന്നംകുളം പള്ളിക്കാർ "പാലക്കാട" സമുദായം വകയായി ഒരു കെട്ടിടം കൂലിക്കു വാങ്ങി നടത്തിക്കുന്നതുകൊണ്ടു അവിടെ വരത്തുപോക്കുള്ള സുറിയാനിക്കാരുടെ ഉപകാരവും സൌകൎയ്യവും അനുഭവിച്ചു അറിഞ്ഞിട്ടുള്ളവർ ഇവിടങ്ങളിലും ഓരോ കെട്ടിടം വേണമെന്ന സമ്മതിക്കാതിരിക്കുന്നതല്ലെന്നാണ എന്റെ വിശ്വാസം. പാലക്കാട്ടു വരത്തുപോക്കുള്ള സുറിയാനിക്കാരിൽ നിന്നും കൊല്ലംതോറും കിട്ടിവരുന്ന ആദായംകൊണ്ടു കെട്ടിടത്തിന്റെ കൂലി ധാരാളം മതിയാകുന്നുണ്ടെന്നു തന്നെയല്ല അല്പം വല്ലതും ബാക്കിയും ഉണ്ടാകുന്നുണ്ടു. അവിടെ ചെന്നു താമസിച്ചുപോരുന്ന ജനങ്ങൾ ഏറ്റവും ലഘുവായ ഒരാദായമെ കൊടുത്തുപോരുന്നുള്ളതാനും. അവിടെ ഉണ്ണുന്നവൎക്കു ഉണ്ണാൻ വല്ലുകാരെ ശട്ടം കെട്ടീട്ടുള്ളതിനുപുറമെ വെച്ചു

ണ്ണുന്നതിനു മനസ്സുള്ളവൎക്ക് അതിനും എല്ലാത്തിനും ധാരാളം സൌകൎയ്യവും സൌന്ദൎയ്യവും ഉള്ളതാണ. തിരുവനന്തപുരത്തും എറണാകുളത്തും തിരുമേനികൾക്കുംകൂടി താമസിക്കത്തക്കവണ്ണം പൊതുവകയായി തിരുമനസ്സിലെ നാമധേയത്തിൽ ഓരോ കെട്ടിടം പണിയിച്ചു അതിനെ പരിപാലിക്കാനായി ആളുകളെ നിയമിച്ചു ഏല്പെടുത്തുന്നതായാൽ മലങ്കരെയുള്ള എല്ലാ സുറിയാനിക്കാൎക്കും ഒരുപോലെ നിത്യ ഉപകാരമായി തീരുന്നതും അതു നടത്തിപ്പോരുവാനുള്ള ചിലവു ഇവരിൽനിന്നുംതന്നെ ദിവസേന പിരിഞ്ഞുകിട്ടുന്നതുമാണ. തിരുവനന്തപുരത്തു ഒരു കെട്ടിടം ഉണ്ടായാൽ തെക്കൎക്കും വടക്കൎക്കും അതുപോലെ എറണാകുളത്തു ഉണ്ടായാൽ വടക്കൎക്കും തെക്കൎക്കും ഒരുപോലെ പരസ്പരം ഉപകാരമായിതീരുന്നതാണെന്നുംകൂടി ഒരു വിശേഷം ഉണ്ടു.

അതിനാൽ ഈ വിഷയം തിരുമേനിയുടെ ജൂബിലിസ്മാരകസംബന്ധമായി എല്ലാ ഇടവകക്കാരും ആലോചിച്ചു ഓരോരുത്തരുടെ അഭിപ്രായം പത്രികവഴിയായി കാണിപ്പാനും വൃശ്ചികം ൨൨-ാം നു-യിലെ മഹാസംഘത്തിൽവെച്ചു എന്റെ ഈ അഭിപ്രായം കൊള്ളാമെന്നു തോന്നുന്നവരുണ്ടെങ്കിൽ പ്രസ്താവിപ്പാനും അപേക്ഷിച്ചുകൊള്ളുന്നു.

എൻ. വി. പി.

---

## സൂചകങ്ങൾ.

രാജിആലോചന—നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ജൂബിലി ഓൎമ്മക്കായി മലങ്കര ഇടവകക്കാർ ഈ സഭയുടെ സമാധാനത്തിനും യോജിപ്പിനും വേണ്ടി ചെയ്തുവരുന്ന പ്രാൎത്ഥനയോടുകൂടി കക്ഷികൾക്കു സമാധാനപ്പെടുവാൻ വല്ലനിവൃത്തിയുമുണ്ടോ എന്നു ഒരു അവസാനപരീക്ഷ കൂടെ നടത്തണമെന്നു തിരുമനസ്സിലേക്കുള്ള ആഗ്രഹം മൂലം ചില ആലോചനകൾ നടത്തുന്നുണ്ടു. നവീകരണവികാരിജനറാൾ ഈ കാൎയ്യം മറ്റുള്ളവരുമായി ആലോചിച്ചു മറുപടി അറിയിക്കാമെന്നു സമ്മതിച്ചിട്ടുള്ളതായും അറിയുന്നു. സഭയുടെ സമാധാനം ഇപ്പോൾ എങ്കിലും സാദ്ധ്യമാകുന്നപക്ഷം ഒരു ഭാഗ്യമെന്നു പറയേണ്ടിയിരിക്കുന്നു. അതിനായി എല്ലാവരും വാഞ്ഛയോടുകൂടി പ്രാൎത്ഥിക്കുമെന്നു വിശ്വസിക്കുന്നു.

---

മിത്രം ഇയ്യിടെ ഞങ്ങടെ പത്രാധിപധൎമ്മം പഠിപ്പിക്കുവാൻ ശ്രമിക്കുന്നു. മിത്രപത്രാധിപർ അവൎകളുടെ കഴിഞ്ഞുപോയ വന്ദ്യപിതാവിന്റെ ജീവചരിത്രം പ്രസിദ്ധപ്പെടുത്തുന്നകൂട്ടത്തിൽ അദ്ദേഹത്തിന്റെ കുടുംബത്തിനു ഒരുപിൻശേഷം പറഞ്ഞതു മാന്യന്മാരും പട്ടക്കാർ മേല്പട്ടക്കാർ എന്നീ ഉന്നതപദവികളാൽ പൂജ്യന്മാരെന്നു വിചാരിക്കപ്പെട്ടുവരുന്നവരുമായ ചിലർ സത്യംചെയ്തുകൊടുത്തിട്ടുള്ള മൊഴിക്കു വിപരീതമായി കണ്ടപ്പോൾ അതിന്റെ വാസ്തവം അറിയണമെന്നു പത്രികമൂലം ചോദിച്ചു. അതു പ്രസിദ്ധപ്പെടുത്തിയതു പത്രധൎമ്മമല്ലെന്നാണ പറയുന്നതു. ലേഖകന്റെ സംശയം തീൎത്തുകൊടുക്കുവാൻ മിത്രം പിന്നെയും ശ്രമിക്കുന്നില്ല. മിത്രം വിധത്തിലുള്ള വായനക്കാരുടെ പക്ഷപ്പെന്നും വല്ലതും അറിവാൻ ആവശ്യമെങ്കിൽ നേരിട്ടു എഴുതി അറിയിക്കണമെന്നാണ സമാധാനം പറയുന്നതു. ഇതിന്റെ തത്വം മനസ്സിലാകുന്നില്ല. പത്രാധിപർ പറയുന്നതിൽ വാസ്തവവിരോധം ഉണ്ടെന്നു സംശയം തോന്നിയാൽ ചോദിക്കാതെ ഇരിക്കണം എന്നു പറഞ്ഞുമുട്ടിക്കുന്നവരുടെ കൂട്ടത്തിലാണോ മിത്രം പ്രസിദ്ധപ്പെടുത്തുന്നതെന്നോ എന്താണ ഇതിന്റെ താല്പൎയ്യമെന്നു മനസ്സിലാകുന്നില്ല. പബ്ലിക്കു കോടതിൽ ചില മാന്യന്മാർ കൊടുത്തിരിക്കുന്ന സത്യവാങ്മൊഴിക്കു വിരോധമായി മിത്രം പബ്ലിക്കിൽ പ്രസിദ്ധപ്പെടുത്തിയതിന്റെ സംശയം ഇരുഭാഗത്തും ചോദിച്ചു തീൎത്തുകൊള്ളുന്നമെന്നു പറഞ്ഞുകൊടുക്കാഞ്ഞത

ന്നോ ഞങ്ങൾ കാണിച്ച അധൎമ്മം. പത്രാധിപന്മാരെ ബന്ധിക്കുന്ന ധൎമ്മാധൎമ്മങ്ങളുടെ ഒരു ലിസ്റ്റോ മറ്റോ ഉണ്ടെങ്കിൽ ദയവുചെയ്തയച്ചുതന്നാൽ മേൽ അതനുസരിച്ചു ഞങ്ങളും നടക്കാം. ഞങ്ങളുടെ ലേഖകനുണ്ടായ സംശയം ഞങ്ങളുടെ വായനക്കാരിൽ പലൎക്കും ഉണ്ടായിട്ടുണ്ടെന്നു ഞങ്ങൾ അറിയുന്നു. മനസ്സുണ്ടെങ്കിൽ സംശയം തീൎത്തുകൊടുത്താൽകൊള്ളാമെന്നു മാത്രം ഞങ്ങൾ പറയുന്നു.

ഞങ്ങളുടെ ലേഖകൻ കഴിഞ്ഞമിത്രം വായിച്ചു കണ്ടതിൽപിന്നെ ഒരു ദീൎഘലേഖനം ഞങ്ങൾക്കയച്ചിരിക്കുന്നു. അതിൽ ഒരുഭാഗം മാത്രം താഴെ ചേൎക്കുന്നു.

“എനിക്കു മിത്രപത്രാധിപരെയും ജീവചരിത്രകൎത്താവിനെയും വേർതിരിച്ചറിവാൻ പാടില്ലെന്നാണ മിത്രം ആദ്യമായി പറയുന്നതു. പത്രാധിപർ ചാണ്ടിയച്ചന്റെ പുത്രന്മാരിൽ ഒരാൾ ആണെന്നു എനിക്കറിയാം. വേണമെങ്കിൽ ലക്ഷ്യവും കാണിക്കാം. ജീവചരിത്രകൎത്താവു ആരായാലും പത്രാധിപപ്രസംഗമായി പ്രസിദ്ധപ്പെടുത്തുന്നതുകൊണ്ടു പത്രാധിപർ തന്നെ ഉത്തരവാദിയാണ. പിന്നെ വേർതിരിച്ചിട്ടു എനിക്കാവശ്യമില്ല.................. അച്ചനോടു നേരിട്ടു എഴുതിയയക്കേണ്ടതായിരുന്നു എന്നാണ പിന്നത്തെ സമാധാനം. എന്നാലൊ? എനിക്കു സ്വകാൎയ്യമായി മറുപടി തരാമെന്നോ? എന്താണൎത്ഥം? തോണ്ടുകുഴിക്കു കൈസ്ഥാനമില്ലെന്നുള്ളതു പരസ്യകോൎട്ടിൽ മൊഴി കൊടുത്തിട്ടുള്ളതും പ്രസിദ്ധസംഗതിയുമാണ. കൈസ്ഥാനമുണ്ടെന്നു പറഞ്ഞതും ഒരു പ്രസിദ്ധിയിൽ ആണ. സംശയം നാട്ടോടെ ബാധിച്ചിരിക്കുന്നു. അതു തീൎക്കേണ്ടതും പരസ്യത്തിലാണ. മിത്രം മുഖാന്തരം മതിതാനും എന്നാണ ഞാൻ ആവശ്യപ്പെട്ടതു. അതു ചെയ്കയില്ലെന്നു പറയുന്നതാണ പത്രാധിപധൎമ്മം പോൽ! എനിക്കു പരസ്യത്തിൽ പറവാൻ മനസ്സില്ലെങ്കിൽ രഹസ്യത്തിലായാലും ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം. ഇടവകപ്പത്രിക പത്രാധിപർ അവർകൾ നോക്കി എം. സി. ക്കു എന്ന മേൽവിലാസം വച്ചയച്ചാൽ എനിക്കു കിട്ടുവാൻ ഞാൻ ശട്ടംകെട്ടിയിട്ടുണ്ടു. കൂലി തീരാതെ എഴുതിയയക്കുന്നപക്ഷം അഞ്ചൽക്കൂലിക്കു കാൽ രൂപാ ഇ. പ. പത്രാധിപർ അവർകൾക്കു ഇതോടുകൂടെ ഞാൻ അയക്കയും ചെയ്യുന്നു. ദയവുചെയ്തു ഇങ്ങനെയെങ്കിലും മറുപടി അറിയിക്കണമെന്നപേക്ഷ.........”

---

എഡിൻബറോ പട്ടണത്തിലെ ഒരു അംഗ്ലിയാപള്ളിയിൽ ദീൎഘകാലം കൈക്കാരനായിരുന്ന എഡ്വിൻ കൊവുറസ്സ് എന്നയാൾ ജൂലായി ൨൭-ാം നു- മരിച്ച ശേഷം ശവസംസ്കാരം ബഹുകേമമായി കഴിച്ചിരിക്കുന്നു. മരിച്ച ആളിനു വേണ്ടി കാലത്തെ ഒരു കുറുബാന ചൊല്ലുകയും ൧൧. മണിക്കു ഒരു പാട്ടുകുറുബാനയും കഴിച്ചു ശവത്തിന്റെ ഇരുവശം മെഴുകുതിരികൾ കത്തിച്ചുവച്ചു മുറയ്ക്കു സംസ്കാരം കഴിച്ചിരിക്കുന്നു. (ചൎച്ച്ടൈംസ്. ആഗസ്റ്റ ൩ നു-ലെതു)

ഈ ആഗസ്റ്റ ൯ നു-ലെ ചൎച്ച്ടൈംസ് എന്ന അംഗ്ലിയാപത്രത്തിലെ പത്രാധിപപ്രസംഗം പരിശുദ്ധന്മാരോടുള്ള അപേക്ഷയെ കുറിച്ചാകുന്നു. അതിന്റെ ചുരുക്കം താഴെ പറയുന്നു.

“പരിശുദ്ധന്മാരുടെ ആരാധന ക്രിസ്തീയആലോചനയിൽ വേരൂന്നിയിരിക്കുന്നതാകുന്നു. ആരാധന (വൎഷിപ്പ്) എന്ന വാക്കു ഇതിലേക്കു യുക്തമായ പദമാകകൊണ്ടു ഞങ്ങൾ ആലോചനയോടുകൂടെതന്നെ പ്രയോഗിക്കുന്നതാണ. ദൈവത്വം എന്നുള്ള അവസ്ഥയിൽ ദൈവത്തിനുമാത്രം ചേരുന്ന ഒരു ദിവ്യആരാധനയുണ്ടു. മനുഷ്യത്വം മൂലം എല്ലാ മനുഷ്യനും ചേരുന്ന ഒരു ആരാധനയും ഉദ്യോഗം മൂലം ഒരു മജിസ്ട്രേട്ടിനു ചേരുന്ന ആരാധനയും നന്മ മൂലം ഒരു നല്ലവനു ചേരുന്ന ആരാധനയും, പരിശുദ്ധത മൂലം മഹത്വം പ്രാപിച്ച പരിശുദ്ധനു ചേരുന്ന ആരാധനയും ഉണ്ടു.............. പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കുന്നതു അവൎക്കു കൊടുക്കേണ്ട ആരാധനയുടെ ഒരു അംശം ആകുന്നു.... പരിശുദ്ധർ ഭൂമിയിലെ സഭയ്ക്കുവേണ്ടി പ്രാൎത്ഥിക്കുന്നു എന്നുള്ളതു തൎക്കമററ സംഗതിയാണ. അവർ മരിച്ചവരല്ല. ഭൂമിയിൽ ജീവിച്ചിരിക്കുന്ന ഒരു മനുഷ്യനോടു അപേക്ഷിക്കുന്നതുപോലെയുള്ളു. അവർ എങ്ങിനെയാണ കേൾക്കുന്നതു എന്ന തൎക്കം ഉണ്ടു. അവൎക്കു ദൈവവെളിപാടുകളുകൊണ്ടു അപേക്ഷ കേൾക്കാമെന്നു പറയുന്ന ശാസ്ത്രജ്ഞന്മാർ ഉണ്ടു. സകലവും ദൈവത്തിൽ ആകകൊണ്ടു ദൈവത്തെ കാണുകയും അറികയും ചെയ്യുന്നതുകൊണ്ടു അവൎക്കും എല്ലാം അറിയാം. മരിച്ചുപോയ പരിശുദ്ധന്മാൎക്കു കേൾക്കാമെന്നു ആദ്യസഭയ്ക്കു പൂൎണ്ണബോദ്ധ്യം ഉണ്ടായിരുന്നു. മഹാ വലിയ പരിശുദ്ധന്മാരും പണ്ഡിതന്മാരും ഇതിനെ ആചരിച്ചിട്ടുണ്ടു. ഈ ആചാരം നിന്ദ്യമല്ലെന്നുമാത്രമല്ല വള

രെ പ്രിയ ജനമുള്ളതുമാകുന്നു. അവർ നമുക്കു വേണ്ടി പ്രാർത്ഥിക്കണമെന്നു അപേക്ഷിക്കുന്നതല്ലാതെ അവരിൽനിന്നു നേരിട്ടു വല്ല സഹായവും ചെയ്തുതരണമെന്നു അപേക്ഷിച്ചുകൂടാ. എന്നാൽ ഇതു ഉപേക്ഷിക്കേണ്ടു് റോമാമൂഢതയാണെന്നു മതസംഗതിയിൽ പറയുന്നുണ്ടെങ്കിലും, അതു് റോമാക്കാരിൽ ഉണ്ടായിരുന്നതും പരിശുദ്ധന്മാരിൽനിന്നു നേരിട്ടു കൃപാവരങ്ങളെ യാചിക്കുന്നതുമായ ആചാരങ്ങളെക്കുറിച്ചു മാത്രമാണു. ആ കാരണം കൊണ്ടു, പരിശുദ്ധന്മാരോടു വേണ്ട നീതിയോടുകൂടിയ ആരാധനയും അവരുടെ പ്രാർത്ഥനക്കായി ചെയ്യേണ്ട അപേക്ഷകളും ഇല്ലാതാക്കുകയും തന്മൂലം പരിശുദ്ധന്മാരുടെ സംസർഗ്ഗം വാക്കിൽ മാത്രമാക്കുകയും ചെയ്തിരിക്കുന്നു. ആതിനാൽ പരിശുദ്ധന്മാരോടു അടുത്തു ചെല്ലേണ്ട ശരിയായ വഴി മനുഷ്യരെ പഠിപ്പിക്കയും അതിനു ഉത്സാഹം ജനിപ്പിക്കയും ചെയ്താൽ നന്നായിരിക്കും.

മേല്പറഞ്ഞതു ഒരു ആംഗ്ലിയ പത്രം പറയുന്നതാണ്. സുറിയാനിക്കാരുടെ മൂഢത നീക്കുവാൻ ശ്രമിക്കുന്നവർ ഈ വിദ്വാന്മാരോടു ആദ്യമേ പ്രസംഗിക്കട്ടെ.

---

ഒരുമരണം—തിരുവല്ലാ പാലക്കുഴിയിൽ രാ-രാ- മക്കദിശാ ഗബ്രിയേൽ അവർകൾ ഈ മാസം ൧൯-ാം നു വെളുപ്പിനു പരലോകപ്രാപ്തനായിരിക്കുന്നു എന്നുള്ള വിവരം വ്യസനപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. ഇദ്ദേഹം ൧൦൪൯-ൽ കാലം ചെയ്ത മാർ ക്രിലോസു ബാവാ തിരുമനസ്സിലെ സഹോദരനാണെന്നു എല്ലാവർക്കും അറിയാമല്ലോ. തുറസ്ഥാൻ രാജ്യത്തു ഹാബോബ് എന്ന പട്ടണത്തിൽ ജനിച്ചു. ആദ്യം തുറഇരിയിലെ മെത്രാപ്പോലീത്തായായിരുന്ന ഭക്തനും വിദ്വാനുമെന്നു പ്രസിദ്ധപ്പെട്ടിരിക്കുന്ന മാർ സേവേറിയോസു ബാവായോടുകൂടി വിദ്യ അഭ്യസിക്കയും കുർക്കമാ ദയറായിൽ വിദ്യ പൂർണ്ണമാകയും ചെയ്തു. സുറിയാനി അറബി ഈ രണ്ടു ഭാഷകളിലും വേദവിഷയങ്ങളിലും സാമാന്യം നല്ല പാണ്ഡിത്യം സമ്പാദിച്ചു. ൧൦൨൨-ാമാണ്ടു മാർ ക്രിലോസു ബാവായോടുകൂടെ സ്വരാജ്യം ഉപേക്ഷിച്ചു മലയാളത്തു വന്നു. ൫൪ വർഷം മലയാളത്തു താമസിച്ചതിനിടയിൽ വിശ്വാസത്തിൽ നല്ല തീക്ഷ്ണതയോടുകൂടിയ തന്റെ ജീവിതം പലർക്കും ദൃഷ്ടാന്തമായിരുന്നു. തിരുവല്ലാ പാലക്കുഴിയിൽനിന്നു വിവാഹം ചെയ്തതിനോടുകൂടി സ്ഥിരതാമസം അവിടെ ആയിരുന്നതിനാൽ മരണവും ആ ഭവനത്തുവച്ചു തന്നെയായിരുന്നു. ഇദ്ദേഹത്തിനു ഒരു പുത്രനും ഒരു പുത്രിയും ഉണ്ടു. പുത്രൻ കുറെനാളായി രോഗക്കിടക്കയിൽ ഇരുന്നിരുന്നു എങ്കിലും പിതാവിന്റെ പ്രാർത്ഥന മകനെ ജീവിപ്പിച്ചു എന്നു തോന്നുന്നതിൽ സന്തോഷിക്കുന്നു. സ്വദേശം ഉപേക്ഷിച്ചു മലങ്കരയെ തന്റെ ജന്മദേശമായി സ്വീകരിക്കയും മലങ്കര ഇടവകക്കാരെ തന്റെ സഹോദരന്മാരായി കൈക്കൊണ്ടു നമ്മുടെ ഇടയിൽ ഇത്രദീർഘകാലം ജീവിച്ചുമരിച്ചു പോകയും ചെയ്തിരിക്കുന്ന ഈ മഹാന്റെ ആത്മാവിനുവേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കണമെന്നു ഞങ്ങൾ ഓർപ്പിക്കുന്നു.

---

എറണാകുളം ലേഖകൻ എഴുതുന്നതു— "യൂറോപ്യ കോയ്മകൾ ഈയിടെ ചൈനാരാജ്യ തലസ്ഥാനമായ പെക്കീൻ പട്ടണത്തെ കൈവശപ്പെടുത്തിയപ്പോൾ അവിടെ ഉണ്ടായിരുന്ന പ്രൊട്ടസ്റ്റാന്റു മിഷ്യനറിമാർ ചൈനാക്കാരുടെ സാമാനങ്ങളെ കൊള്ളയിട്ടതായി ൧൯൦൧ മെയി ൧൯-ാം നു-ലെ "ന്യൂയോർക്ക ഫ്രീമൻസ ജേർണൽ" എന്ന പത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നു. തിരുവിതാംകോട്ടു ഇന്നു് ഒരു കലഹള ഉണ്ടായാൽ ഇവിടത്തെ മിഷ്യനറിമാർ എന്തു ചെയ്യുമായിരിക്കും" ഇസ്രായേൽ മിസ്രേമിൽനിന്നു പുറപ്പെട്ടപ്പോൾ മിസ്രയക്കാരുടെ ആഭരണങ്ങളെ കൈവശപ്പെടുത്തിയതു പോലെ ചൈനായിലെ മിഷ്യനറിമാർ ഇങ്ങനെ ചെയ്തിരുന്നാൽ അവർക്കു ന്യായപ്രമാണ കാലമാണെന്നു സങ്കല്പിച്ചു അവരെ നീതീകരിക്കണമെന്നു ഞങ്ങൾക്കു തോന്നുന്നു. സുറിയാനി സിമ്മനാരിയിലെ മേമ്പൂട്ടു ഞായറാഴ്ച തച്ചി അകത്തുണ്ടായിരുന്നവ കൈവശപ്പെടുത്തി കൊണ്ടുപോകുവാൻ മടിക്കാത്തകൂട്ടരെ ഈ വിധമെങ്കിലും നീതീകരിച്ചു നമ്മുടെ ലേഖകനു അടങ്ങാമായിരുന്നു.

---

ഇടവകപ്പത്രിക പലപ്രകാരത്തിലും മതവിഷയമായ വിശ്വാസരീതിയെ ഉറപ്പിക്കുന്ന പല പ്രസംഗങ്ങൾ അടങ്ങിയിട്ടുള്ള ഒരു പത്രമായിരിക്ക നല്ല പഠിപ്പും പണവും ഉള്ളവർ ഒഴികെ മിക്ക ക്രിസ്ത്യാനികൾക്കും ഈ പത്രം വരുത്തുവാനൊ വായിപ്പാനൊ താല്പര്യവും സൌകര്യവും ഇല്ലാത്തതിനാൽ ഞായറാഴ്ച മുതലായ വിശേഷദിവസങ്ങളിൽ, പട്ടക്കാർ തങ്ങളുടെ പള്ളികളിൽ (സ്വന്ത പ്രസംഗം ഒഴികെ